മറുപടി:- അല്ലാഹു(സു:ത) കദിബ് എന്ന സിഫാത്ത് കൊണ്ട് വിശേഷണം സിദ്ധിക്കുന്നതിൽ നിന്ന് പരിശുദ്ധനാണ്. അല്ലാഹുവിന്റെ കലാമിൽ ഒരിക്കലും കളവിന്റെ ലാഞ്ചനപോലും ഉണ്ടായിട്ടില്ല. ഉണ്ടാകുകയുമില്ല. അല്ലാഹു(സു:ത) പറയുന്നു:-

ومن اصدق من الله قيلا

ആരെങ്കിലും അല്ലാഹു(സു:ത) കളവ് പറയുമെന്ന് വിശ്വസിക്കുകയോ പറയുകയോ ചെയ്താൽ തീർച്ചയായും അവൻ ശപിക്കപ്പെട്ടവനും കാഫിറുമാണ്. ഖുർആൻ, ഹദീസ്, ഉമ്മത്തിന്റെ ഇജ്മാഅ് എന്നിവയോടെല്ലാം എതിരുമാണ്. പക്ഷേ സത്യവിശ്വാസികളുടെ വിശ്വാസം അല്ലാഹു(സു:ത) ഫിർഔനെ സംബന്ധിച്ചും ഖാബീലിനെ സംബന്ധിച്ചും ഹാമാനെ സംബന്ധിച്ചുമൊക്കെ അവരെല്ലാം നരഗാവകാശികളാണെന്ന് ഖുർആനിൽ പറഞ്ഞത് അതെല്ലാം അല്ലാഹുവിന്റെ ഖണ്ഡിതമായ തീരുമാനങ്ങളാണ്. അതിന് എതിരിൽ ഒരിക്കലും അല്ലാഹു ചെയ്യില്ല. പക്ഷേ അവരെ സ്വർഗത്തിൽ കടത്തുവാനും അല്ലാഹുവിന് കഴിവുണ്ട്. അതിൽ അവന് കഴിവ് കേടില്ല. അത് അവൻ പ്രവർത്തിക്കുകയുമില്ല.

അല്ലാഹു വിചാരിച്ചിരുന്നെങ്കിൽ അവരെ എല്ലാവരെയും മുഅ്മിനീങ്ങളാക്കുമായിരുന്നു. പക്ഷേ അല്ലാഹു പറഞ്ഞതിന് എതിര് ചെയ്യില്ല. ഇതെല്ലാം അല്ലാഹുവിന്റെ വേണ്ടുക പ്രകാരം (ഇഖ്തിയാർ) ചെയ്യുന്നതാണ്. നിർബന്ധിതമായി ചെയ്യുന്നതല്ല. അല്ലാഹു അവന്റെ വേണ്ടുക പ്രകാരം എല്ലാം ചെയ്യുന്നതാണ്. ഇത് നബി(സ) തങ്ങളുടെ ഉമ്മത്തിലെ മുഴുവൻ ഉലമാക്കളുടെയും വിശ്വാസമാണ് എന്ന് (റഷീദ് അഹ്മദ് ഗംഗോഹി).

റഷീദ് അഹ്മദ് ഗംഗോഹി(റ)യുടെ മേൽ ഫത്‌വയ്ക്ക് മക്കത്തുൽ മുകർറമയിലെ ഉലമാഅ് നൽകിയ സർട്ടിഫിക്കറ്റിന്റെ രത്നചുരുക്കം.

എല്ലാ സ്തുതികളും അല്ലാഹുവിനാകുന്നു. അവന്റെ പക്കൽ നിന്നാണ് എല്ലാ വിധ സഹായവും എല്ലാ തൗഫീഖും കരസ്ഥമാക്കപ്പെടുന്നത്. അല്ലാമ റശീദ് അഹ്മദ് എന്നവർ പറഞ്ഞ മറുപടി അത് ശരി തന്നെയാണ്. അത് മാറ്റി വെയ്ക്കാനോ ഒഴിച്ച് നിർത്താനോ യാതൊരു മാർഗ്ഗവുമില്ല.



എന്ന്,

മുഹമ്മദ് സ്വാലിഹ്ബ്നു മർഹും സിദ്ദീഖ് കമാൽ ഹനഫി
(മുഫ്തി മക്കത്തുൽ മുകർറമ.)

മുഹമ്മദ് ആബിദ് മർഹും ശൈഖ് ഹുസൈൻ
മുഫ്തി മാലികിയ്യ.

ഹനഫ് ബിനു ഇബ്രാഹിം ഹംബലി.

ബറേലവിയുടെ കൈവശം ഒരു ഫോട്ടോ കോപ്പിയുണ്ട് എന്ന് അയാൾ പറയുന്നുണ്ടല്ലോ? എന്നാൽ ആ ഫോട്ടോ കോപ്പി അയാൾ സ്വന്തമായി പടച്ചെടുത്ത് ശൈഖ് അവർകളുടെ മേലുള്ള നുണ പ്രചരണത്തിനായി അയാൾ കൈവശം വെച്ചിരിക്കുകയാണ്. ഇത് പോലുള്ള നുണകളും വ്യാജങ്ങളും പറയലും ചെയ്യലും അയാൾക്ക് നിസ്സാരമാണ്. ഈ വിഷയത്തിൽ ഉസ്താദന്മാരുടെ ഉസ്താദാണ് അയാൾ. തന്റെ കാലത്ത് അവരെല്ലാവരും തന്നെ തന്റെ സംരക്ഷണയിലാണ്. ഇയാൾ യാഥാർത്ഥ്യങ്ങൾ മാറ്റി മറിക്കുകയാണ്. ഹഖും, ബാത്വിലും കൂട്ടി കലർത്തുന്നയാളാണ്. ദജ്ജാലാണ്. വഞ്ചകനാണ്. ആടിനെ പട്ടിയാക്കുന്നയാളാണ്. ഖാദിയാനിയേക്കാൾ മോശമാണ്.

ഖാദിയാനി പരസ്യമായി തന്നെ പ്രവാചകത്വം വാദിക്കുന്നയാളാണ്. ഇയാൾ മുജദ്ദിദിയ്യത്ത് വാദിക്കുന്നയാളാണ്. ഈ ഉമ്മത്തിലെ ഉലമാക്കളെ കാഫിറാക്കുന്നയാളാണ്. മുഹമ്മദ് ബിനു അബ്ദുൽ വഹാബിന്റെ അനുയായികൾ മറ്റുള്ളവരെ കാഫിറാക്കുന്നത് പോലെ ഇയാളും മറ്റുള്ളവരെ കാഫിറാക്കുകയാണ്. അല്ലാഹു വഹാബികളെ നിന്ദ്യതയിലാക്കിയത് പോലെ ഇയാളെയും നിന്ദ്യതയിലാക്കട്ടെ.

ചോദ്യം:- 24 അല്ലാഹുവിന്റെ കലാമിൽ കളവ് സംഭവിക്കുവാൻ സാധ്യതയുണ്ടെന്ന് നിങ്ങൾ വിശ്വസിക്കുന്നുണ്ടോ? കാര്യം എങ്ങനെയാണ്?

മറുപടി:- അല്ലാഹുവിൽ നിന്ന് ഉണ്ടായ കലാം മുഴുവനും ഇനി ഉണ്ടാകുന്നതും അത് യദാർത്ഥമാണെന്നും ഖണ്ഡിതമായതാണെന്നും സംഭവവുമായി യോചിച്ചതാണെന്നും

ഉറപ്പായതാണെന്നും നമ്മളും നമ്മുടെ ശൈഖന്മാരും സമ്മതിക്കുകയും ഉറപ്പിക്കുകയും ചെയ്യുന്നവരാണ്.

അല്ലാഹുവിന്റെ കലാമൊന്നിലും തന്നെ കളവിന്റെ ഒരു കലർപ്പുമില്ല. പറഞ്ഞതിനെതിരായി ഭാവിക്കുവാൻ ഒരു സാധ്യതയുമില്ല. അങ്ങനെ ഒരു സംശയവുമില്ല. ഇതിനെതിരായി ആരെങ്കിലും വിശ്വസിക്കുകയാണെങ്കിൽ, എന്നല്ല അല്ലാഹുവിന്റെ കലാമിൽ കളവുണ്ടാകുമെന്ന് ഊഹിക്കുകയെങ്കിലും ചെയ്തെങ്കിൽ അവൻ കാഫിർ തന്നെയാണ്. അവൻ ഹഖിനോട് മത്സരിക്കുന്നവനാണ്. ദീൻ തെറ്റിയവനാണ്. ഈമാന്റെ ഒരു ലാഞ്ചനയും അവനിലില്ല.

ചോദ്യം:- 25 നിങ്ങളുടെ ഗ്രന്ഥങ്ങളിൽ അല്ലാഹുവിന്റെ കലാമിൽ കളവ് സാധ്യതയുണ്ടെന്ന അഭിപ്രായത്തെ ഏതെങ്കിലും ശൈഖന്മാരിലേക്ക് ചേർത്ത് പറഞ്ഞിട്ടുണ്ടോ? ഉണ്ട് എന്ന് സമ്മതിക്കുകയാണെങ്കിൽ എന്താണ് അതിന്റെ വിവക്ഷ? ഈ വിഷയത്തിൽ വിശ്വസ്തരായ ഇമാമീങ്ങളിൽ നിന്നും വല്ല തെളിവുകളും നിങ്ങളുടെ പക്കലുണ്ടോ? നമുക്ക് കാര്യം വ്യക്തമാക്കി തരിക.

മറുപടി:- ഈ ചർച്ചയിലുള്ള അടിസ്ഥാന വിഷയം ഞങ്ങളുടെയും ഇന്ത്യക്കാരായ മൻതിഖിയാക്കളുടെയും അവരിൽ പെട്ട മുബ്തദിഉകളുടെയും ഇടയിൽ ഒരു തർക്കം ഉണ്ടായി. ആ തർക്കം ഇങ്ങനെ വിശദീകരിക്കാം.

അല്ലാഹു വാഗ്ദത്തം ചെയ്തതിന് എതിര് പ്രവർത്തിക്കൽ അല്ലാഹുവിന്റെ കഴിവിൽ പെട്ടതോ ഇല്ലെ അല്ലെങ്കിൽ അല്ലാഹു നമ്മെ അറിയിച്ച ഏതെങ്കിലും വിഷയത്തിൽ അല്ലാഹു എതിര് ചെയ്യൽ അല്ലാഹുവിന്റെ കഴിവിൽ പെട്ടതോ അല്ലേ? അല്ലെങ്കിൽ അല്ലാഹു വിചാരിച്ച ഒരു കാര്യത്തിന് എതിര് ചെയ്യൽ അല്ലാഹുവിന്റെ കഴിവിൽ പെട്ടതോ അല്ലേ? എന്ന വിഷയത്തിൽ ഒരു തർക്കമുണ്ടായി. അവർ പറയുന്നു ഈ വിഷയങ്ങൾക്ക് എതിര് പ്രവർത്തിക്കൽ അല്ലാഹുവിന്റെ ഖദീമത്തായ ഖുദ്റത്തിന് പുറത്താണ്. അത് ബുദ്ധിപരമായി തന്നെ ഉണ്ടാകാൻ പാടില്ലാത്തതാണ് അത്തരം വിഷയങ്ങൾ അല്ലാഹുവിന്റെ കഴിവിൽ പെട്ടതാകാൻ സാധ്യതയേ ഇല്ല.



അപ്പോൾ വഅ്ദയോട് യോചിച്ച നിലയിൽ പ്രവർത്തിക്കൽ അല്ലാഹുവിന് വാജിബാണ്. അല്ലാഹു പറഞ്ഞതിനൊത്ത് തന്നെ പ്രവർത്തിക്കൽ അല്ലാഹുവിന് വാജിബാണ്. അല്ലാഹുവിന്റെ അറിവിനൊത്തും വിചാരത്തിനൊത്തും പ്രവർത്തിക്കൽ അവന് വാജിബാണ്.

നമ്മൾ പറയുന്നു ഇത് പോലുള്ള വിഷയങ്ങൾ തീർച്ചയായും അല്ലാഹുവിന്റെ കഴിവിൽ പെട്ടതാണ്. പക്ഷേ അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിന്റെയടുക്കൽ ഈ വിഷയങ്ങൾ സംഭവ്യമല്ല. അത് സംഭവിക്കുവാൻ സാധ്യമല്ല. (അതായത് മേൽ വിഷയങ്ങൾ അല്ലാഹുവിന്റെ ഖുദ്റത്തിൽപ്പെട്ടതാണെങ്കിലും അത് സംഭവിക്കില്ല) മാതുരിദിയ്യത്തിന്റെയടുക്കൽ ശറഅൻ നിലയിലും അഖ്ലൻ നിലയിലും സാധ്യതയില്ല. അശാഇറത്തിന്റെയടുക്കൽ ശറഅൻ സാധ്യതയില്ല.

അപ്പോൾ അവർ നമ്മോട് ഇപ്രകാരം എതിര് പറഞ്ഞു. അതായത് ഈ വിഷയങ്ങളെല്ലാം അല്ലാഹുവിന്റെ കഴിവിൽ പ്പെടാൻ സാധ്യതയുണ്ടെങ്കിൽ അല്ലാഹുവിന്റെ കലാമിലും തീരുമാനങ്ങളിലും കളവ് സംഭവിക്കുവാനുള്ള സാധ്യത വരുന്നു എന്ന്. കദിബ് അല്ലാഹുവിന്റെ കഴിവിൽപ്പെട്ടതല്ലല്ലോ? അല്ലാഹുവിന്റെ ദാത്തിന് മുസ്തഹീലായ സിഫത്താണല്ലോ.

അപ്പോൾ അവർക്ക് പല നിലയിൽ നാം മറുപടി നൽകി. അതെല്ലാം തന്നെ ഇൽമുൽകലാമിന്റെ (വിശ്വാസ ശാസ്ത്രം) ഉലമാക്കൾ പറഞ്ഞ വിഷയങ്ങളിൽ നിന്ന് നാം മറുപടി പറഞ്ഞതാണ്. നാം നൽകിയ മറുപടിയിൽ ഒന്ന്.

വഅ്ദക്ക് അല്ലാഹു എതിര് ചെയ്യുകയെന്നത് അല്ലാഹുവിന്റെ കലാമിൽ കിദ്ബിനെ ലാസിമാക്കുമെന്ന് നമ്മൾ സമ്മതിക്കുന്നില്ല. അത് സമ്മതിച്ചാൽ തന്നെയും അത് ദാത്തൻ മുസ്തഹീലല്ല. ഇത് അനേകം ഇമാമീങ്ങൾ വ്യക്തമാക്കിയിട്ടുള്ളതാണ്. ഈ മറുപടി അവർ കണ്ടപ്പോൾ അവർ ഭൂമിയിൽ ഫസാദുമായി ഓടി നടന്നു.അല്ലാഹുവിന് ന്യൂനതകൾ ജാഇസാണെന്ന് ഞങ്ങളിലേക്ക് ചേർത്തു. പോഴന്മാർക്കിടയിലും വിവരമില്ലാത്തവർക്കിടയിലും ഇത് അവർ പറഞ്ഞു പരത്തി. പൊതുജനങ്ങൾ ഞങ്ങളെ വെറുക്കുന്നതിന് വേണ്ടിയും അവരുടെ ദേഹേഛയെ നിറവേറ്റുന്നതിന് വേണ്ടിയും

ആളുകൾക്കിടയിൽ പ്രസിദ്ധി ഉണ്ടാക്കുന്നതിന് വേണ്ടിയുമാണ് അവർ ഇതൊക്കെ ചെയ്തത്.

അങ്ങനെ അവർ വ്യാജ നിർമ്മിതമായ കളവുകളുടെ വഴിയിലേക്ക് കടന്നു. അതിനായി അല്ലാഹു കിദ്ബ് പറയുമെന്ന വാചകമുള്ള ഒരു ഫോട്ടോ കോപ്പി അവർ നിർമ്മിച്ചുണ്ടാക്കി. ഈ വിഷയത്തിൽ മലിക്കുൽ അല്ലാമായ അല്ലാവിനെ അവർ ഭയപ്പെട്ടില്ല.

ഇന്ത്യക്കാർ ഇവരുടെ ഈ കുതന്ത്രവും ചതിയുമെല്ലാം മനസ്സിലാക്കുന്നു എന്ന് ഇക്കൂട്ടർ മനസ്സിലാക്കിയപ്പോൾ ഇവരുടെ വൃത്തികേടുകളെ തൊട്ടും നമ്മുടെ അഭിപ്രായ ങ്ങളുടെ യാഥാർഥ ഉദ്ദേശത്തെ തൊട്ടും അശ്രദ്ധയിലായ ഹറമിലുള്ള പണ്ഡിതന്മാരുടെ സഹായം അവർ തേടി. ഈ വിഷയത്തിൽ നമ്മളും അവരും തമ്മിലുള്ള ഉദാഹരണം പറയുകയാണെങ്കിൽ അഹ്ലുസ്സുന്നത്തും മുഅ്തസിലിയാ ക്കളും പോലെയാണ്. കാരണം പാപിക്ക് പ്രതിഫലം കൊടുക്കുക അല്ലാഹുവിനെ അനുസരിച്ചവനെ ശിക്ഷിക്കുക ഇത് രണ്ടും അല്ലാഹുവിന്റെ ഖദീമത്തായ ഖുദ്റത്തിന് വെളിയിലാണെന്ന് മുഅ്തസിലിയാക്കൾ പറഞ്ഞു. എന്നിട്ട് അവർ അല്ലാഹുവിന്റെ തിരുദാത്തിന്റെ മേൽ അദ്ൽ തൻസീഹ് നിർബന്ധമാക്കി. എന്നിട്ട് അവർ അവർക്ക് അസ്ഹാബു അദ്ലു–വതൻസീഹ് എന്ന് പേര് വച്ചു.

അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിന്റെ പണ്ഡിതന്മാരെ അവർ അനീതിയിലേക്കും അക്രമത്തിലേക്കും വൃത്തികേടി ലേക്കും ചേർത്തു. പക്ഷേ അഹ്ലുസ്സുന്നത്തി വൽജമാഅ ത്തിന്റെ ഉലമാക്കൾ ഇവരുടെ വിവരക്കേടുകൾ വകവെച്ചില്ല. അല്ലാഹുവിലേക്ക് കഴിവ് കേടിനെ ചേർത്തതുമില്ല. അല്ലാഹുവിന്റെ ഖദീമത്തായ ഖുദ്റത്തിനെ അവർ വ്യാപകമാക്കുകയും ചെയ്തു. അല്ലാഹുവിന്റെ പരിശുദ്ധമായ ദാത്തിന് കുറവുകളില്ല എന്ന് അവർ വിശ്വസിക്കുകയും വ്യക്തമാക്കുയും ചെയ്തു. അല്ലാഹുവിന്റെ പരിശുദ്ധിയെ അവർ സംപൂർണ്ണമാക്കി. എതിരാളികളായ മുഅ്തസിലിയാക്ക ളോട് അവർ പറഞ്ഞു. അല്ലാഹുവിനെ അനുസരിച്ചവരെ ശിക്ഷിക്കുകയും അല്ലാഹുവിന് എതിര് ചെയ്തവർക്ക് പ്രതിഫലം കൊടുക്കുകയും ചെയ്യൽ അല്ലാഹുവിന്റെ കഴിവിന്



കുറവ് വരുത്തുമെന്ന നിങ്ങളുടെ വിചാരം നിങ്ങളുടെ വൃത്തികെട്ട ഫിലോസഫിയുടെ ബുദ്ധിശൂന്യതയാണ്. അല്ലാഹു അവന്റെ വഅ്ദക്ക് ഖിലാഫ് ചെയ്യൽ, അല്ലാഹു പറഞ്ഞതിന് എതിര് ചെയ്യൽ, അത് പോലുള്ള മറ്റ് വിഷയങ്ങളും അല്ലാഹുവിങ്കൽ നിന്ന് ഉണ്ടാകാൻ പാടില്ല എന്നതോട് കൂടി ഇത് അല്ലാഹുവിന്റെ കുദ്റത്തിന് പുറത്താണ് (ശറഅൻ വ അഖ്ലൻ) എന്ന നിങ്ങളുടെ ഭാവന നിങ്ങളുടെ ഫിലോസ ഫിയുടെയും മൻതിഖിന്റെയും പാപത്തിൽ പെട്ടതാണ്. നമ്മുടെ മുൻഗാമികൾ അതായത് അഹ്ലു സ്സുന്നത്തിന്റെ വക്താക്കൾ അല്ലാഹുവിന്റെ ഖുദ്റത്തിനെ വ്യാപകമാക്കി. അല്ലാഹുവിന്റ പരിശുദ്ധതയെ പൂർണ്ണമാക്കുകയും ചെയ്തു.

ഇതാണ് നമ്മൾ ബറാഹീനുൽ ഖാതിഅയിൽ പറഞ്ഞതി ന്റെ ചുരുക്കം. നമ്മുടെ മദ്ഹബിൽ പരിഗണിക്കപ്പെടുന്ന ചില ഗ്രന്ഥങ്ങളിൽ വന്ന ഉദ്ധരണികൾ നിങ്ങൾ ശ്രദ്ധിച്ച് കൊള്ളുക. ശറഹുൽ മവാഖിഫ് എന്ന ഗ്രന്ഥത്തിൽ അതിന്റെ രചയിതാവ് പറയുന്നു.

വൻ പാപം ചെയ്തയാൾ തൗബ ചെയ്യാതെ മരിച്ച് പോയാൽ അയാളെ ശിക്ഷിക്കൽ അല്ലാഹുവിന്റെ മേൽ നിർബന്ധമാണെന്നും അവർക്ക് അല്ലാഹു മാപ്പ് ചെയ്യാൻ പാടില്ലെന്നും മുഅ്തസിലിയാക്കളും ഖവാരിജിയാക്കളും പറയുന്നു. അതിന് രണ്ട് കാരണങ്ങൾ അവർ നിരത്തുന്നു

ഒന്ന്. വൻ പാപങ്ങളുടെ പേരിൽ ശിക്ഷകൊണ്ട് അല്ലാഹു മുന്നറിയിപ്പ് നൽകിയിട്ടുണ്ട്. അത് അങ്ങനെ അല്ലാഹു പറഞ്ഞിട്ടുമുണ്ട്. അപ്പോൾ അല്ലാഹു വൻ പാപം ചെയ്തയാളെ ശിക്ഷിക്കാതെ അയാൾക്ക് മാപ്പ് ചെയ്താൽ അല്ലാഹുവിന്റെ വഈദിൽ എതിര് നിർബന്ധമായിപ്പോയി. അല്ലാഹുവിന്റെ വർത്തമാനത്തിൽ കളവും നിർബന്ധമായി. അല്ലാഹുവിന്റെ കലാമിൽ കളവുണ്ടാകൽ മുഹാലുമാണ്.

അതിന് മറുപടിഃ– അങ്ങേയറ്റം പറയുകയാണെങ്കിൽ അല്ലാഹു പറഞ്ഞ ശിക്ഷ സംഭവിക്കാമെന്നതല്ലാതെ ശിക്ഷിക്കൽ അല്ലാഹുവിന് നിർബന്ധമാണെന്ന് എങ്ങനെ കിട്ടി. അതാണല്ലോ നമ്മുടെ വിഷയം. അല്ലാഹു പറഞ്ഞതിന് എതിര് ചെയ്യൽ അല്ലാഹുവിന്റെ ഖുദ്റത്ത് ഉൾകൊള്ളുന്ന

മുംകിനാത്തിൽ പെട്ടത് തന്നെയാണ്. പക്ഷെ അത് അല്ലാഹുവിൽ നിന്ന് സംഭവിക്കുകയില്ല എന്ന് മാത്രം.

അല്ലാമ സഅ്ദുദ്ദീനുൽ തഫ്താസാനിയുടെ ശറഹുൽ അഖാഇദിൽ അല്ലാഹുവിന്റെ ഖുദ്റത്തിനെ സംബന്ധിച്ചുള്ള ചർച്ചയുടെ അവസാന ഭാഗത്ത് ഇപ്രകാരം ഉണ്ട്. അല്ലാഹുവിന്റെ ഖുദ്റത്തിന്റെ ഷുമൂലിനെ (അല്ലാഹുവിന്റെ ഖുദ്റത്ത് വ്യാപകമാണെന്നതിനെ) നിഷേധിക്കുന്നവർ പല പാർട്ടികൾ ഉണ്ട്. അവരിലൊന്നാണ് നള്ളാമും പാർട്ടികളും. അവർ പറയുന്നു. ജഹ്ല് കിദ്ബ് അക്രമം ഇത് പോലുള്ള മറ്റ് കാര്യങ്ങളെയും പടയ്ക്കുവാൻ അല്ലാഹുവിന് ഖുദ്റത്തില്ല. കാരണം ഇവകളെ പടയ്ക്കൽ അല്ലാഹുവിന്റെ കഴിവിൽ പ്പെട്ടതാണെങ്കിൽ അല്ലാഹുവിന്റെ ഭാഗത്ത് നിന്ന് ഇവകൾ ഉണ്ടാകാമെന്ന് പറയേണ്ടി വരും. എന്നാൽ ഇവകൾ അല്ലാഹുവിങ്കൽ നിന്ന് ഉണ്ടാകുക എന്നത് ബാത്വിലാണ്. കാരണം ഇത്തരം കാര്യങ്ങൾ ഉണ്ടാകൽ പോഴത്തരത്തിലേക്ക് കൊണ്ടെത്തിക്കും. അല്ലാഹു അറിഞ്ഞുകൊണ്ടാണെങ്കിൽ. ഇനി അറിയാതെയാണെങ്കിലോ അല്ലാഹുവിലേക്ക് ജഹ്ല് ചേർക്കേണ്ടി വരും. എന്നാൽ ഈ വാദത്തിന് താഴെ പറയും പ്രകാരം മറുപടി മനസ്സിലാക്കാം.

അല്ലാഹുവിലേക്ക് ചേർത്ത് പറയുമ്പാൾ ഒരു വിഷയവും വൃത്തികെട്ടത്(ഖബീഹ്) എന്ന് പറയാൻ കഴിയില്ല. കാരണം അത് അല്ലാഹുവിന്റെ അധികാരത്തിലുള്ള കൈകാര്യമാണ്. ഇനി അങ്ങനെ ഖബീഹാണെന്ന് സമ്മതിച്ചാൽ തന്നെ ഇവകൾ അല്ലാഹുവിങ്കൽ നിന്ന് സംഭവിക്കാൻ പാടില്ലായെന്നതിനോട് ഇത് എതിരാകുന്നില്ല. കാരണം ഇത്തരം വിഷയങ്ങൾ അല്ലാഹുവിങ്കൽ നിന്ന് സംഭവിക്കുന്നതിനെ തിരിച്ച് വിടുന്ന ഘടകങ്ങൾ വേറെയുണ്ട്.



# ഖാദിയാനിസം

ചോദ്യംഃ– 26 ഖാദിയാനിയെ പറ്റി നിങ്ങളുടെ അഭിപ്രായമെന്ത്? താൻ ഈസാ നബിയാണെന്ന് അയാൾ വാദിക്കുന്നു. പ്രവാചകനാണെന്ന് വാദിക്കുന്നു. എന്താണ് നിങ്ങളുടെ അഭിപ്രായം? നിങ്ങൾക്ക് ഖാദിയാനിയോട് വളരെ സ്നേഹമാണെന്നും, ഖാദിയാനിയെ നിങ്ങൾ പുകഴ്ത്തുന്നുവെന്നും ചിലയാളുകൾ പറയുന്നു.

നിങ്ങളുടെ ഉന്നതമായ സ്വഭാവത്തിൽ നിന്ന് ഞങ്ങൾ നിങ്ങളിൽ നിന്നും ഈ വിഷയത്തിനുള്ള വ്യക്തത തരണമെന്ന് ആവശ്യപ്പെടുന്നു. നിങ്ങളെ പറ്റി അങ്ങനെ പറഞ്ഞവരുടെ സത്യസന്തതയും വഞ്ചനയും വെളിവാക്കുന്നതിന് വേണ്ടിയാണത്. ആളുകളുടെ മനസ്സിൽ അവർ കടത്തികൂട്ടിയ സംശയവും മറ്റും ദുരീകരിക്കാനും വേണ്ടിയാണത്.

മറുപടിഃ– നുബുവ്വത്തിന്റെയും മസീഹിയ്യത്തിനെയും വാദിക്കുന്ന ഖാദിയാനിയെ സംബന്ധിച്ച് ഞങ്ങളുടെയും ഞങ്ങളുടെ ശൈഖന്മാരുടെയും അഭിപ്രായത്തിന്റെ ആകെ സാരം താഴെ കൊടുക്കുന്നു.

പ്രാരംഭ ഘട്ടത്തിൽ അതായത് ഖാദിയാനിയുടെ മോശമായ വിശ്വാസം ഞങ്ങൾക്ക് വ്യക്തമാകാതിരുന്നകാലത്ത് അയാൾ മറ്റെല്ലാ മതങ്ങളെയും ബാത്വിലാക്കുകയും തെളിവുകൾ നിരത്തി ഇസ്ലാമിനെ സ്ഥിരപ്പെടുത്തുകയും ചെയ്യുന്നയാളാണെന്ന് ഞങ്ങൾ അറിഞ്ഞു. അങ്ങനെ അറിഞ്ഞിരുന്ന കാലത്ത് അവനെ പറ്റി ഞങ്ങൾക്ക് നല്ല അഭിപ്രായമുണ്ടായിരുന്നു. അതാണല്ലോ ഒരു മുസ്‌ലിമിന് മറ്റൊരു മുസ്‌ലിമിനോടുള്ള ബന്ധത്തിന്റെ രീതി.

ഇത് ആദ്യ ഘട്ടത്തിൽ ഞങ്ങൾക്കുണ്ടായ ഒരു അവസ്ഥയാണ്. പിന്നീട് അയാൾ നുബുവ്വത്തിനെയും മസീഹിയ്യത്തിനെയും വാദിച്ചപ്പോൾ, എന്ന് മാത്രമല്ല ഈസാ നബി (അ) യെ ആകാശത്തേക്ക് ഉയർത്തപ്പെട്ടു എന്ന വിഷയത്തെ അയാൾ നിഷേധിക്കുകയും ചെയ്തപ്പോൾ അവന്റെ വൃത്തികെട്ട വിശ്വാസങ്ങളും ദീൻ തെറ്റിയ അഭിപ്രായങ്ങളും ഞങ്ങൾക്ക് വ്യക്തമായപ്പോൾ നമ്മുടെ ശൈഖൻമാർ അവൻ

കാഫിറാണെന്ന് ഫത്വ കൊടുക്കുകയുമാണ് ചെയ്തത്.

നമ്മുടെ ശൈഖ് മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി(റ) ഖാദിയാനി കാഫിറാണെന്ന് ഫത്വ കൊടുത്തിട്ടുണ്ട്. ആ ഫത്വ അച്ചടിച്ച് പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളതാണ്. ഒരുപാടു ജനങ്ങളുടെ കയ്യിൽ ആ ഫത്വയുടെ കോപ്പികൾ ഉണ്ട്. ആ ഫത്വയിൽ യാതൊരു അവ്യക്തതയുമില്ല. പക്ഷേ മുബ്തദിഈങ്ങളുടെ ഉദ്ധേശ്യം ഇതൊന്നുമല്ല. ഇന്ത്യയിലെ പോഴന്മാരും വിവരമില്ലാത്തവരുമായ ജനങ്ങളെ ഞങ്ങൾക്കെതിരായി ഇളക്കി വിടലായിരുന്നു അവരുടെ ലക്ഷ്യം. ഹറമൈനിയിലുള്ള ഉലമാക്കളെ കൊണ്ട് ഞങ്ങളെ വെറുപ്പിക്കലായിരുന്നു അവരുടെ ലക്ഷ്യം. അവിടെയുള്ള മുഫ്തികൾ, ഖാളിമാർ, ശ്രേഷ്ഠ വ്യക്തികൾ ഇവരെയെല്ലാം ഞങ്ങൾക്കെതിരായി തിരിച്ചുവിടലായിരുന്നു അവരുടെ ലക്ഷ്യം. അറബികൾ ഹിന്ദി ഭാഷ അറിയാത്തവരാണെന്നും എന്നല്ല ഇന്ത്യയിലുള്ള ഗ്രന്ഥങ്ങളും പ്രസിദ്ധീകരണങ്ങളും അവർക്ക് ലഭിക്കില്ലാ യെന്നും ഈ മുബ്തദിഈങ്ങൾക്ക് അറിയാമായിരുന്നു. അങ്ങനെ വന്നപ്പോൾ ഈ കൂട്ടർ ഞങ്ങൾക്കെതിരെ നുണകൾ കെട്ടിയുണ്ടാക്കി അവരെ അറിയിച്ചു.

والله المستعان وعليه التوكل وبه الإعتصام

ഈ മറുപടിയിൽ പറഞ്ഞ വിഷയമാണ് ഞങ്ങളുടെ വിശ്വാസം. അല്ലാഹുവിങ്കൽ നിന്നുള്ള ഞങ്ങളുടെ ദീനാണിത്. നിങ്ങളുടെ അഭിപ്രായത്തിൽ ഇത് ഹഖാണെന്ന് ബോധ്യപ്പെട്ടാൽ നിങ്ങൾ ഞങ്ങൾക്ക് സർട്ടിഫിക്കറ്റ് തരുക. നിങ്ങളുടെ സീലു വെച്ച് അതിനെ അലങ്കരിക്കുകയും ചെയ്യുക. ഇനി അതല്ല ഇത് വരെയും പറഞ്ഞ ഞങ്ങളുടെ വിശ്വാസങ്ങൾ ബാത്വിലും തെറ്റുമാണെങ്കിൽ ഹഖിനെ ഞങ്ങൾക്ക് അറിയിച്ച് തരണം. തീർച്ചയായും ഞങ്ങൾ ഹഖിനെ അവഗണിക്കുന്നവരല്ല. നിങ്ങൾ പറയുന്നതിൽ വല്ല സംശയവും ഞങ്ങൾക്കുണ്ടായാൽ ആ വിഷയത്തിൽ നിങ്ങളോട് കൂടുതൽ വിവരങ്ങൾ തേടും. യാതൊരു അവ്യക്തതയും ബാക്കിയാക്കാതെ സത്യം വെളിവാക്കുന്നതിനായി.

എന്ന്,
ഖലീൽ അഹമ്മദ് സഹാറൻപൂരി



# സംക്ഷിപ്തം

ചോദ്യം:–1,2 വഹാബികൾ പറയുന്നു, മദീനാ സന്ദർശനത്തിന് പോകുന്നവർ നബി(സ) തങ്ങളുടെ പള്ളി സന്ദർശിക്കുവാൻ കരുതിയാണ് പോകേണ്ടത്. നബി(സ) തങ്ങളെ കരുതി പോകാൻ പാടില്ല. നിങ്ങളുടെ അഭിപ്രായമെന്താണ്?

മറുപടി:– ഞങ്ങളുടെയും ഞങ്ങളുടെ മഹാന്മാരായ ഉസ്താദുമാരുടെയും അടുക്കൽ നബി(സ) തങ്ങളെ സിയാറത്ത് ചെയ്യൽ വാജിബാത്തുകളോട് അടുത്ത ഏറ്റവും വലിയ ഇബാദത്തുകളിൽപെട്ടതാണ്. ഏറ്റവും വലിയ പ്രതിഫലം കിട്ടുന്ന വിഷയവുമാണ്. അങ്ങനത്തെ സിയാറത്തിനായി പോകുമ്പോൾ നബി(സ) തങ്ങളെ കരുതിതന്നെ പോകണം.

ചോദ്യം:– 3,4 നബി(സ) തങ്ങളുടെ വഫാത്തിന് ശേഷം നബി(സ) തങ്ങളെ കൊണ്ട് തവസ്സുൽ ചെയ്യാമോ? എന്നത് പോലെ മറ്റ് അംബിയാക്കൾ, സിദ്ധിഖീങ്ങൾ, ശുഹദാക്കൾ, ഔലിയാക്കൾ എന്നിവരെ കൊണ്ടും തവസ്സുൽ ചെയ്യാമോ?

മറുപടി:– നബി(സ) തങ്ങളെ കൊണ്ടും മറ്റ് അംബിയാക്കൾ, സിദ്ധിഖീങ്ങൾ, ശുഹദാക്കൾ, ഔലിയാക്കൾ അവരെല്ലാവരെ കൊണ്ടും അവരുടെ ജീവിത കാലത്തും വഫാത്തിന് ശേഷവും തവസ്സുൽ ചെയ്യൽ അനുവദനീയമാണ്. നാം ചെയ്യുന്ന ദുആകൾ മഖ്ബൂലാകുന്നതിന് ഏറ്റവും കൂടുതൽ ആഗ്രഹിപ്പെടാവുന്ന വിഷയവുമാണത്.

ചോദ്യം:– 5 നബി(സ) തങ്ങൾ അവിടുത്തെ ഖബ്റ് ശരീഫിൽ ജീവിച്ചിരിക്കുന്നവരാണോ?

മറുപടി:– നബി(സ) തങ്ങൾ അവിടുത്തെ പരിശുദ്ധമായ ഖബ്റ് ശരീഫിൽ ഹയാത്തുള്ളവരാണ് എന്ന് വിശ്വസിക്കുന്നവരാണ് ഞങ്ങൾ. നബി(സ) തങ്ങളുടെ ഖബറിലെ ജീവിതം ദുൻയവിയ്യായ ജീവിതം പോലെ തന്നെയാണ്. പക്ഷേ തക്‌ലീഫില്ല. ഇത് നബി(സ) തങ്ങൾക്ക് മാത്രമല്ല, മറ്റ് അംബിയാക്കൾക്കും ശുഹദാക്കൾക്കും ഉള്ളതാണ്.

ചോദ്യം:-6 സിയാറത്ത് ചെയ്യുന്ന സമയത്ത് ദുആ ചെയ്യുമ്പോൾ നബി(സ) തങ്ങളുടെ ഖബറിലേക്ക് തിരിഞ്ഞ് നിൽക്കണോ വേണ്ടേ?

മറുപടി:- രണ്ട് നിലയിലും ചെയ്യാം. എങ്കിലും സിയാറത്തിന്റെ സമയത്തും ദുആയുടെ സമയത്തും നബി(സ) തങ്ങളിലേക്ക് തന്നെ തിരിഞ്ഞ് നിൽക്കലാണ് ഏറ്റവും നല്ലത്.

ചോദ്യം:- 7 നബി(സ) തങ്ങളുടെ മേൽ സ്വലാത്ത് അധികരിപ്പിക്കുന്നതിനെ പറ്റിയും ദലാഇലുൽ ഖൈറാത്ത് ഓതുന്നതിനെ പറ്റിയും നിങ്ങളുടെ അഭിപ്രായമെന്താണ്?

മറുപടി:- ദലാഇലുൽ ഖൈറാത്ത് ഓതിയും മറ്റ് സ്വലാത്തുകൾ അധികരിപ്പിച്ചും അമൽ ചെയ്യൽ മുസ്തഹബ്ബാണ്. ത്വാഅത്തുകളിൽ അല്ലാഹുവിന്റെയടുക്കൽ ഏറ്റവും പ്രതിഫലം പ്രതീക്ഷിക്കപ്പെടാൻ അർഹതപ്പെട്ടതുമാണ്.

ചോദ്യം:- 8.9.10 4 ഇമാമീങ്ങളിൽ ഏതെങ്കിലും ഒരാളെ പിൻപറ്റൽ ശരിയാകുമോ.? ആണെങ്കിൽ അത് സുന്നത്തോ വാജിബോ.? നിങ്ങൾ ആരെയാണ് തഖ്‌ലീദ് ചെയ്യുന്നത്?

മറുപടി:- ഇക്കാലത്ത് 4 ഇമാമീങ്ങളിൽ ഒരാളെ പിൻപറ്റൽ അനിവാര്യമാണ്. എന്നല്ല നിർബന്ധമാണ്. ഞങ്ങളും ഞങ്ങളുടെ മശാഇഖന്മാരും ഉസ്വൂൽ-ഫുറൂഅ് എല്ലാത്തിലും ഇമാം അബൂ ഹനീഫാ (റ) യെ പിൻപറ്റിയവരാണ്.

ചോദ്യം:-11 സൂഫിയാക്കളുടെ ജോലികൊണ്ട് ജോലിയാകലും അവരെ ബൈഅത്ത് ചെയ്യലും നിങ്ങളുടെ അടുക്കൽ അനുവദനീയമാണോ?

മറുപടി:- ഒരു മനുഷ്യൻ, അയാളുടെ വിശ്വാസപരമായ കാര്യങ്ങൾ ശരിയാക്കി കഴിഞ്ഞ് അത്യാവശ്യ മസാഇലുകൾ പഠിക്കുകയും ചെയ്ത് കഴിഞ്ഞാൽ നിബന്ധനകൾ പൂർത്തിയായ ഒരു ശൈഖിനെ പിൻപറ്റൽ സുന്നത്താണ്.



ചോദ്യം:- 12 മുഹമ്മദ് ബ്നു അബ്ദുൽ വഹാബിനെ പറ്റി നിങ്ങളുടെ അഭിപ്രായമെന്താണ്?

മറുപടി:- അയാൾ മുബ്തദിഅ് ആണ്. ഞങ്ങളോ ഞങ്ങളുടെ ശൈഖന്മാരോ അവരുടെ കൂട്ടത്തിൽപെട്ടവരല്ല. അവരുടെ ആശയവും ഞങ്ങളിലില്ല. ഞങ്ങൾക്കതിൽ വിശ്വാസവുമില്ല.

ചോദ്യം:- 15 സൃഷ്ടികളിൽ നബി(സ) തങ്ങളേക്കാൾ ശ്രേഷ്ഠരായ ആരെങ്കിലും ഉണ്ടോ?

മറുപടി:- ആരുമില്ല. നബി തങ്ങളോട് സമമായല്ല അടുത്ത് പോലും ആരുമില്ല.

ചോദ്യം:- 16 നബി (സ) തങ്ങൾക്ക് ശേഷം നബി ഉണ്ടാകാം എന്ന് നിങ്ങൾ പറയുന്നുണ്ടോ? അങ്ങയുണ്ടാകാം എന്ന് പറയുന്നവരെ പറ്റി നിങ്ങളുടെ തീരുമാനം എന്താണ്?

മറുപടി:- നബി (സ) തങ്ങൾ അന്ത്യപ്രവാചകരാണെന്നും നബി(സ) തങ്ങൾക്ക് ശേഷം വേറെ പ്രവാചകരില്ലായെന്നും ഉറച്ച് വിശ്വസിക്കുന്നവരാണ് ഞങ്ങൾ. അതിനെ തിരായി ആരെങ്കിലും വിശ്വസിച്ചാൽ അവൻ കാഫിറാണ്. ഞങ്ങളിലാരും നബി(സ) തങ്ങളുടെ അന്ത്യ പ്രവാചകത്വത്തിന് കളങ്കം വരുന്ന ഒന്നും പറഞ്ഞിട്ടുമില്ല.

ചോദ്യം 17 നബി(സ) തങ്ങൾക്ക് നമ്മുടെ മൂത്ത സഹോദരന്റെ ശ്രേഷ്ടത പോലെ അല്ലാതെ വേറെ ശ്രേഷ്ടത ഇല്ലായെന്ന് നിങ്ങൾ പറയുന്നുണ്ടോ? നിങ്ങളിലാരെങ്കിലും അങ്ങനെ എഴുതിയിട്ടുണ്ടോ?

മറുപടി:- ഞങ്ങളാരും ഇത് പോലുള്ള വിശ്വാസം വെച്ച് പുലർത്തുന്നവരല്ല. എന്നല്ല ഏറ്റവും ദുർബലമായ ഈമാൻ ഉള്ള ഒരാൾ പോലും ഇങ്ങനെ പറയാറുമില്ല. അഥവാ അങ്ങനെ ആരെങ്കിലും പറയുകയോ വിശ്വസിക്കുകയോ ചെയ്തെങ്കിൽ അവൻ ഈമാന്റെ വൃത്തത്തിൽ നിന്ന് പുറത്തായവനാണ്. ഞങ്ങളിലാരും അങ്ങനെ എഴുതിയിട്ടുമില്ല.

ചോദ്യം:- 18 ഇബ്‌ലീസുല്ലഈൻ നബി(സ) തങ്ങളേക്കാൾ അറിവുള്ളവനാണെന്ന് നിങ്ങൾക്ക് അഭിപ്രായമുണ്ടോ.?

മറുപടി:- നബി(സ) തങ്ങൾ സൃഷ്ടികളിലെല്ലാവരെക്കാളും ഇൽമ് ഉള്ളവരാണ്. അപ്പോൾ മൽഊനായ ഇബ്‌ലീസിന് നബി(സ) തങ്ങളെക്കാൾ വിവരമുണ്ടെന്ന് എങ്ങനെ പറയാൻ സാധിക്കും. ഒരാൾക്ക് നബി(സ) തങ്ങളേക്കാൾ വിവരമുണ്ടെന്ന് ആരെങ്കിലും പറയുകയോ വിശ്വസിക്കുകയോ ചെയ്താൽ അവൻ കാഫിറാണ്.

ചോദ്യം:- 20 നബി(സ) തങ്ങളുടെ അറിവ് സൈദിന്റെയും ബകറിന്റെയും ബഹാഇമിന്റെയും അറിവ് പോലെയാണെന്ന് നിങ്ങൾ വിശ്വസിക്കുന്നുണ്ടോ ?

മറുപടി:- ഇതും ചില ബിദ്അത്തുകാർ ഞങ്ങളുടെ മേൽ വെച്ച് കെട്ടിയതാണ്. ഞങ്ങൾ അങ്ങനെ പറഞ്ഞിട്ടുമില്ല. അങ്ങനെ ആരെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അവൻ കാഫിറാണ്.

ചോദ്യം:- 21 നബി(സ) തങ്ങളുടെ മൗലിദ് പാരായണം ചെയ്യൽ മോശമായ ബിദ്അത്താണെന്ന് നിങ്ങൾ പറയുന്നുണ്ടോ.?

മറുപടി:- മുസ്‌ലിമീങ്ങളാരും അങ്ങനെ പറയില്ലായെന്നാണ് ഞങ്ങൾ വിശ്വസിക്കുന്നത്. പ്രത്യേകിച്ച് ഞങ്ങൾ.

ചോദ്യം:- 22 നിങ്ങളുടെ ഏതെങ്കിലും ഗ്രന്ഥത്തിൽ നബി(സ) തങ്ങളുടെ "വിലാദത്തും" മറ്റും പറയൽ "ജന്മാഷ്ടമി" പറയും പോലെയാണെന്ന് നിങ്ങൾ പറയുന്നുണ്ടോ.?

മറുപടി:- ഞങ്ങളാരും അങ്ങനെ പറഞ്ഞിട്ടില്ല. ഇതും ഞങ്ങളുടെ മേൽ വെച്ച് കെട്ടി പറയുന്ന ഒരു നുണയാണ്. നബി(സ) തങ്ങളെ സംബന്ധിച്ച് പറയൽ മൻദൂബായ കാര്യങ്ങളിൽ ഏറ്റവും നല്ല കാര്യമാണെന്ന് നേരത്തെ നാം പറഞ്ഞിട്ടുണ്ട്.



ചോദ്യം:- 23 അല്ലാഹുവിന്റെ കലാമിൽ കളവ് സംഭവിക്കുമെന്ന് നിങ്ങൾക്ക് വിശ്വാസമുണ്ടോ.?

മറുപടി:- അങ്ങനെ ഞങ്ങൾക്കാർക്കും വിശ്വാസമില്ല. എന്നല്ല അങ്ങനെയാരെങ്കിലും വിശ്വസിച്ചാൽ അവൻ കാഫിറും ശപിക്കപ്പെട്ടവനുമാണ്. അല്ലാഹുവിന്റെ കലാമിൽ കളവ് സംഭവിക്കുന്നതിൽ നിന്ന് അല്ലാഹു പരിശുദ്ധനാണ്.

ചോദ്യം:- 24 ഖാദിയാനിയെപ്പറ്റി നിങ്ങളുടെ അഭിപ്രായമെന്താണ്?

മറുപടി:- അവൻ പ്രവാചകത്വം വാദിക്കുന്നവനും ഈസാ നബി(അ) മിനെ ആകാശത്തേക്ക് ഉയർത്തി എന്ന വിഷയത്തെ നിഷേധിക്കുന്നവനുമാണ്. ആയതിനാൽ അവൻ കാഫിറാണ്. ഇത് ഞങ്ങളുടെ ഉറച്ച വിശ്വാസവും ഞങ്ങളുടെ പല പ്രസിദ്ധീകരണങ്ങളിലും പ്രസിദ്ധീകരിച്ചിട്ടുള്ളതുമാണ്.

## അൽ മുഹന്നദ് അലൽ മുഫന്നദ് മൂല ഗ്രന്ഥത്തിന് ആശംസകൾ എഴുതിയ പ്രമുഖ പണ്ഡിതന്മാർ

1. ഹസ്റത്ത് മൗലാനാ മുഹമ്മദ് സഈദുശ്ശാഫിഈ (റ)
(ശൈഖുൽ ഉലമാ, മക്കത്തുൽ മുക്കർറമ
ഇമാം & ഖത്വീബ് മസ്ജിദുൽ ഹറാം മക്ക)

2. ഹസ്റത്ത് മൗലാനാ അശൈഖ് മുഹമ്മദ് ആബിദ് (റ)
(മുഫ്തി മാലികിയ്യ മക്കത്തുൽ മുക്കർറമ)

3. ഹസ്റത്ത് മൗലാനാ മുഹമ്മദ്
അലിയ്യുബ്നു ഹുസൈൻ മാലികി (റ)
(മുദരിസ് ഹറം ശെരീഫ്)

4. ഹസ്റത്ത് മൗലാനാ മഹ്മൂദ് ഹസൻ ദയൂബന്തീ (റ)

5. ഹകീമുൽ ഉമ്മ മൗലാനാ അശ്റഫലി താനവി (റ)

6. ഹസ്റത്ത് മൗലാനാ ശാഹ് അബ്ദുൽ റഹീം ദഹ്ലവി (റ)

7. മൗലാനാ മുഫ്തീ കിഫായത്തുല്ലാഹ് (റ)

8. മൗലാനാ ഖാരി മുഹമ്മദ് ഇസ്ഹാഖ് (റ)

മേൽ പറയപ്പെട്ടവരും അല്ലാത്തവരുമായ 40–ലധികം പ്രഗത്ഭരായ ദയൂബന്തീ പണ്ഡിതന്മാർ അൽ മുഹന്നദ് അലൽ മുഫന്നദ് എന്ന ഗ്രന്ഥത്തിൽ വിശദീകരിക്കപ്പെട്ട വിശ്വാസങ്ങൾ തന്നെയാണ് ദയൂബന്തീ പണ്ഡിതന്മാരായ ഞങ്ങൾക്കുമുള്ളതെന്ന് അംഗീകരിക്കുകയും ആശംസകൾ എഴുതി നൽകുകയും ചെയ്തിട്ടുണ്ട്. മൂല ഗ്രന്ഥത്തിൽ പ്രസ്തുത പണ്ഡിതന്മാരുടെയെല്ലാം ആശംസകൾ രേഖപ്പെടുത്തപ്പെട്ടിട്ടുണ്ട്.

കാഫിറാണെന്ന് ഫത്വ കൊടുക്കുകയുമാണ് ചെയ്തത്.

നമ്മുടെ ശൈഖ് മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി(റ) ഖാദിയാനി കാഫിറാണെന്ന് ഫത്വ കൊടുത്തിട്ടുണ്ട്. ആ ഫത്വ അച്ചടിച്ച് പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളതാണ്. ഒരുപാടു ജനങ്ങളുടെ കയ്യിൽ ആ ഫത്വയുടെ കോപ്പികൾ ഉണ്ട്. ആ ഫത്വയിൽ യാതൊരു അവ്യക്തതയുമില്ല. പക്ഷേ മുബ്തദിഈങ്ങളുടെ ഉദ്ധേശ്യം ഇതൊന്നുമല്ല. ഇന്ത്യയിലെ പോഴന്മാരും വിവരമില്ലാത്തവരുമായ ജനങ്ങളെ ഞങ്ങൾക്കെതിരായി ഇളക്കി വിടലായിരുന്നു അവരുടെ ലക്ഷ്യം. ഹറമൈനിയിലുള്ള ഉലമാക്കളെ കൊണ്ട് ഞങ്ങളെ വെറുപ്പിക്കലായിരുന്നു അവരുടെ ലക്ഷ്യം. അവിടെയുള്ള മുഫ്തികൾ, ഖാളിമാർ, ശ്രേഷ്ഠ വ്യക്തികൾ ഇവരെയെല്ലാം ഞങ്ങൾക്കെതിരായി തിരിച്ചു വിടലായിരുന്നു അവരുടെ ലക്ഷ്യം. അറബികൾ ഹിന്ദി ഭാഷ അറിയാത്തവരാണെന്നും എന്നല്ല ഇന്ത്യയിലുള്ള ഗ്രന്ഥങ്ങളും പ്രസിദ്ധീകരണങ്ങളും അവർക്ക് ലഭിക്കില്ലാ യെന്നും ഈ മുബ്തദിഈങ്ങൾക്ക് അറിയാമായിരുന്നു. അങ്ങനെ വന്നപ്പോൾ ഈ കൂട്ടർ ഞങ്ങൾക്കെതിരെ നുണകൾ കെട്ടിയുണ്ടാക്കി അവരെ അറിയിച്ചു.

والله المستعان وعليه التوكل وبه الإعتصام

ഈ മറുപടിയിൽ പറഞ്ഞ വിഷയമാണ് ഞങ്ങളുടെ വിശ്വാസം. അല്ലാഹുവിങ്കൽ നിന്നുള്ള ഞങ്ങളുടെ ദീനാണിത്. നിങ്ങളുടെ അഭിപ്രായത്തിൽ ഇത് ഹഖാണെന്ന് ബോധ്യപ്പെട്ടാൽ നിങ്ങൾ ഞങ്ങൾക്ക് സർട്ടിഫിക്കറ്റ് തരുക. നിങ്ങളുടെ സീലു വെച്ച് അതിനെ അലങ്കരിക്കുകയും ചെയ്യുക. ഇനി അതല്ല ഇത് വരെയും പറഞ്ഞ ഞങ്ങളുടെ വിശ്വാസങ്ങൾ ബാത്വിലും തെറ്റുമാണെങ്കിൽ ഹഖിനെ ഞങ്ങൾക്ക് അറിയിച്ച് തരണം. തീർച്ചയായും ഞങ്ങൾ ഹഖിനെ അവഗണിക്കുന്നവരല്ല. നിങ്ങൾ പറയുന്നതിൽ വല്ല സംശയവും ഞങ്ങൾക്കുണ്ടായാൽ ആ വിഷയത്തിൽ നിങ്ങളോട് കൂടുതൽ വിവരങ്ങൾ തേടും. യാതൊരു അവ്യക്തതയും ബാക്കിയാക്കാതെ സത്യം വെളിവാക്കുന്നതിനായി.

എന്ന്,
ഖലീൽ അഹമ്മദ് സഹാറൻപൂരി



## സംക്ഷിപ്തം

ചോദ്യം:–1,2 വഹാബികൾ പറയുന്നു, മദീനാ സന്ദർശനത്തിന് പോകുന്നവർ നബി(സ) തങ്ങളുടെ പള്ളി സന്ദർശിക്കുവാൻ കരുതിയാണ് പോകേണ്ടത്. നബി(സ) തങ്ങളെ കരുതി പോകാൻ പാടില്ല. നിങ്ങളുടെ അഭിപ്രായമെന്താണ്?

മറുപടി:– ഞങ്ങളുടെയും ഞങ്ങളുടെ മഹാന്മാരായ ഉസ്താദുമാരുടെയും അടുക്കൽ നബി(സ) തങ്ങളെ സിയാറത്ത് ചെയ്യൽ വാജിബാത്തുകളോട് അടുത്ത ഏറ്റവും വലിയ ഇബാദത്തുകളിൽപെട്ടതാണ്. ഏറ്റവും വലിയ പ്രതിഫലം കിട്ടുന്ന വിഷയവുമാണ്. അങ്ങനത്തെ സിയാറത്തിനായി പോകുമ്പോൾ നബി(സ) തങ്ങളെ കരുതിതന്നെ പോകണം.

ചോദ്യം:– 3,4 നബി(സ) തങ്ങളുടെ വഫാത്തിന് ശേഷം നബി(സ) തങ്ങളെ കൊണ്ട് തവസ്സുൽ ചെയ്യാമോ? എന്നത് പോലെ മറ്റ് അംബിയാക്കൾ, സിദ്ധിഖീങ്ങൾ, ശുഹദാക്കൾ, ഔലിയാക്കൾ എന്നിവരെ കൊണ്ടും തവസ്സുൽ ചെയ്യാമോ?

മറുപടി:– നബി(സ) തങ്ങളെ കൊണ്ടും മറ്റ് അംബിയാക്കൾ, സിദ്ധിഖീങ്ങൾ, ശുഹദാക്കൾ, ഔലിയാക്കൾ അവരെല്ലാവരെ കൊണ്ടും അവരുടെ ജിവിത കാലത്തും വഫാത്തിന് ശേഷവും തവസ്സുൽ ചെയ്യൽ അനുവദനീയമാണ്. നാം ചെയ്യുന്ന ദുആകൾ മഖ്ബൂലാകുന്നതിന് ഏറ്റവും കൂടുതൽ ആഗ്രഹിപ്പെടാവുന്ന വിഷയവുമാണത്.

ചോദ്യം:– 5 നബി(സ) തങ്ങൾ അവിടുത്തെ ഖബ്റ് ശരീഫിൽ ജിവിച്ചിരിക്കുന്നവരാണോ?

മറുപടി:– നബി(സ) തങ്ങൾ അവിടുത്തെ പരിശുദ്ധമായ ഖബ്റ് ശരീഫിൽ ഹയാത്തുള്ളവരാണ് എന്ന് വിശ്വസിക്കുന്നവരാണ് ഞങ്ങൾ. നബി(സ) തങ്ങളുടെ ഖബറിലെ ജീവിതം ദുൻയവിയ്യായ ജീവിതം പോലെ തന്നെയാണ്. പക്ഷേ തക്‌ലീഫില്ല. ഇത് നബി(സ) തങ്ങൾക്ക് മാത്രമല്ല, മറ്റ് അംബിയാക്കൾക്കും ശുഹദാക്കൾക്കും ഉള്ളതാണ്.

ചോദ്യം:-6 സിയാറത്ത് ചെയ്യുന്ന സമയത്ത് ദുആ ചെയ്യുമ്പോൾ നബി(സ) തങ്ങളുടെ ഖബറിലേക്ക് തിരിഞ്ഞ് നിൽക്കണോ വേണ്ടേ?

മറുപടി:- രണ്ട് നിലയിലും ചെയ്യാം. എങ്കിലും സിയാറത്തിന്റെ സമയത്തും ദുആയുടെ സമയത്തും നബി(സ) തങ്ങളിലേക്ക് തന്നെ തിരിഞ്ഞ് നിൽക്കലാണ് ഏറ്റവും നല്ലത്.

ചോദ്യം:- 7 നബി(സ) തങ്ങളുടെ മേൽ സ്വലാത്ത് അധികരിപ്പിക്കുന്നതിനെ പറ്റിയും ദലാഇലുൽ ഖൈറാത്ത് ഓതുന്നതിനെ പറ്റിയും നിങ്ങളുടെ അഭിപ്രായമെന്താണ്?

മറുപടി:- ദലാഇലുൽ ഖൈറാത്ത് ഓതിയും മറ്റ് സ്വലാത്തുകൾ അധികരിപ്പിച്ചും അമൽ ചെയ്യൽ മുസ്തഹബ്ബാണ്. ത്വാഅത്തുകളിൽ അല്ലാഹുവിന്റെയടുക്കൽ ഏറ്റവും പ്രതിഫലം പ്രതീക്ഷിക്കപ്പെടാൻ അർഹതപ്പെട്ടതുമാണ്.

ചോദ്യം:- 8.9.10 4 ഇമാമീങ്ങളിൽ ഏതെങ്കിലും ഒരാളെ പിൻപറ്റൽ ശരിയാകുമോ.? ആണെങ്കിൽ അത് സുന്നത്തോ വാജിബോ.? നിങ്ങൾ ആരെയാണ് തഖ്ലീദ് ചെയ്യുന്നത്?

മറുപടി:- ഇക്കാലത്ത് 4 ഇമാമീങ്ങളിൽ ഒരാളെ പിൻപറ്റൽ അനിവാര്യമാണ്. എന്നല്ല നിർബന്ധമാണ്. ഞങ്ങളും ഞങ്ങളുടെ മശാഇഖന്മാരും ഉസ്വൂൽ-ഫുറൂഅ് എല്ലാത്തിലും ഇമാം അബൂ ഹനീഫാ (റ) യെ പിൻപറ്റിയവരാണ്.

ചോദ്യം:-11 സൂഫിയാക്കളുടെ ജോലികൊണ്ട് ജോലിയാകലും അവരെ ബൈഅത്ത് ചെയ്യലും നിങ്ങളുടെ അടുക്കൽ അനുവദനീയമാണോ?

മറുപടി:- ഒരു മനുഷ്യൻ, അയാളുടെ വിശ്വാസപരമായ കാര്യങ്ങൾ ശരിയാക്കി കഴിഞ്ഞ് അത്യാവശ്യ മസാഇലുകൾ പഠിക്കുകയും ചെയ്ത് കഴിഞ്ഞാൽ നിബന്ധനകൾ പൂർത്തിയായ ഒരു ശൈഖിനെ പിൻപറ്റൽ സുന്നത്താണ്.



ചോദ്യം:- 12 മുഹമ്മദ് ബ്നു അബ്ദുൽ വഹാബിനെ പറ്റി നിങ്ങളുടെ അഭിപ്രായമെന്താണ്?

മറുപടി:- അയാൾ മുബ്തദിഅ് ആണ്. ഞങ്ങളോ ഞങ്ങളുടെ ശൈഖന്മാരോ അവരുടെ കൂട്ടത്തിൽപെട്ടവരല്ല. അവരുടെ ആശയവും ഞങ്ങളിലില്ല. ഞങ്ങൾക്കതിൽ വിശ്വാസവുമില്ല.

ചോദ്യം:- 15 സൃഷ്ടികളിൽ നബി(സ) തങ്ങളേക്കാൾ ശ്രേഷ്ഠരായ ആരെങ്കിലും ഉണ്ടോ?

മറുപടി:- ആരുമില്ല. നബി തങ്ങളോട് സമമായല്ല അടുത്ത് പോലും ആരുമില്ല.

ചോദ്യം:- 16 നബി (സ) തങ്ങൾക്ക് ശേഷം നബി ഉണ്ടാകാം എന്ന് നിങ്ങൾ പറയുന്നുണ്ടോ? അങ്ങയുണ്ടാകാം എന്ന് പറയുന്നവരെ പറ്റി നിങ്ങളുടെ തീരുമാനം എന്താണ്?

മറുപടി:- നബി (സ) തങ്ങൾ അന്ത്യപ്രവാചകരാണെന്നും നബി(സ) തങ്ങൾക്ക് ശേഷം വേറെ പ്രവാചകരില്ലായെന്നും ഉറച്ച് വിശ്വസിക്കുന്നവരാണ് ഞങ്ങൾ. അതിനെ തിരായി ആരെങ്കിലും വിശ്വസിച്ചാൽ അവൻ കാഫിറാണ്. ഞങ്ങളിലാരും നബി(സ) തങ്ങളുടെ അന്ത്യ പ്രവാചകത്വത്തിന് കളങ്കം വരുന്ന ഒന്നും പറഞ്ഞിട്ടുമില്ല.

ചോദ്യം 17 നബി(സ) തങ്ങൾക്ക് നമ്മുടെ മൂത്ത സഹോദരന്റെ ശ്രേഷ്ഠത പോലെ അല്ലാതെ വേറെ ശ്രേഷ്ഠത ഇല്ലായെന്ന് നിങ്ങൾ പറയുന്നുണ്ടോ? നിങ്ങളിലാരെങ്കിലും അങ്ങനെ എഴുതിയിട്ടുണ്ടോ?

മറുപടി:- ഞങ്ങളാരും ഇത് പോലുള്ള വിശ്വാസം വെച്ച് പുലർത്തുന്നവരല്ല. എന്നല്ല ഏറ്റവും ദുർബലമായ ഈമാൻ ഉള്ള ഒരാൾ പോലും ഇങ്ങനെ പറയാറുമില്ല. അഥവാ അങ്ങനെ ആരെങ്കിലും പറയുകയോ വിശ്വസിക്കുകയോ ചെയ്തെങ്കിൽ അവൻ ഈമാന്റെ വൃത്തത്തിൽ നിന്ന് പുറത്തായവനാണ്. ഞങ്ങളിലാരും അങ്ങനെ എഴുതിയിട്ടുമില്ല.

# المهند على المفند

# അൽ മുഹന്നദു അലൽ മുഫന്നദ്

(അഖാഇദു ഉലമാഇ ദയൂബന്ദ്)

(മലയാള പരിഭാഷ)



വി. എം. മൂസാമൗലവി MFB, വടുതല

Al Muhannathu Alal Mufannath (Malayala Paribhasha)

V.M. MOOSA MOULAVI VADUTHALA



Printed at :
COMPACT OFFSET PRINTERS
Vaduthala
Ph : 9447412397, 9446679971, 9496337025

DTP :
Compact Offset Printers

First Published :
May 2013

Published by :
Sheikh Hasan Hasrath Foundation, Vaduthala

# ഉള്ളടക്കം

1. നബി(സ) തങ്ങളെ സിയാറത്ത് ചെയ്യൽ 17
2. തവസ്സുൽ 25
3. നബി(സ) തങ്ങളുടെ ഖബറിലെ ജീവിതം 26
4. നബി(സ) തങ്ങളിലേക്ക് തിരിഞ്ഞ് നിന്ന് സിയാറത്ത് 27
5. ദലാഇലുൽ ഖൈറാത്ത് 29
6. തഖ്‌ലീദ് 30
7. ബൈഅത്തും ഫുയൂളാത്തും 31
8. ഇബ്നു അബ്ദുൽ വഹാബ് 33
9. മുതശാബിഹായ ആയത്തുകൾ 35
10. അശ്റഫുൽ ഖൽഖ് 37
11. നബി (സ) തങ്ങളുടെ അന്ത്യ പ്രവാചകത്വം 38
12. നബി (സ) തങ്ങളുടെ ജ്ഞാനം 42
13. ഇൽമുൽ ഗൈബ് 47
14. മൗലിദ് പാരായണം 50
15. അല്ലാഹുവിന്റെ കലാമിൽ കിദ്ബ് സംഭവിക്കൽ 55
16. ഖാദിയാനിസം 63
17. സംക്ഷിപ്തം 65

## പ്രസാധക കുറിപ്പ്

بسم الله الرحمن الرحيم
الحمد لله رب العالمين والصلاة والسلام علي سيدنا محمد وعلى اله
وصحبه اجمعين اما بعد

പരിശുദ്ധ ഇസ്‌ലാമിനെയും അതിന്റെ ജീവ നാഡിയായ വിജ്ഞാനത്തേയും പ്രചരിപ്പിക്കുവാൻ അഹോരാത്രം പാടുപെട്ട് അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ജീവാർപ്പണം ചെയ്ത് ജീവിച്ച് മരിച്ച ദയൂബന്ദീ ഉലമാക്കളെ പറ്റി ഇല്ലാത്ത അപരാധങ്ങളും നുണ പ്രചരണങ്ങളും നാടുനീളെ പ്രചരിപ്പിച്ച് ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുന്ന ഒരു സാഹചര്യം സംഘടനാ പക്ഷപാതം പിടിച്ച ചിലരുടെ ഭാഗത്ത് നിന്നും ഉണ്ടാകുന്നതായി അടുത്തിടെ കാണുവാനിടയായിട്ടുണ്ട്.

ഒരു മുസ്‌ലിം മറ്റൊരു മുസ്‌ലിമിനോട് പാലിക്കേണ്ട സർവ്വവിധ മര്യാദകളും ബാധ്യതകളും അതിർ ലംഘിച്ച് കൊണ്ടാണ് ബിദ്അത്ത്, കുഫ്ർ ആരോപണങ്ങളും പരിഹാസ ശരങ്ങളും ഈ ഉലമാക്കൾക്കെതിരെ ഇക്കൂട്ടർ തൊടുത്തുവിട്ട് കൊണ്ടിരിക്കുന്നത്. ഇത് ഉലമാക്കളെയെന്ന് മാത്രമല്ല സാധാരണക്കാരെപ്പോലും വേദനിപ്പിച്ച് കൊണ്ടേയിരിക്കുന്നു.

പണ്ഡിത ലോകത്തിന് ഒരിക്കലും മറക്കുവാൻ കഴിയാത്ത മഹാന്മാരായ ഉലമാക്കൾക്കെതിരെയുള്ള ഇത്തരം പ്രവണതകളോട് മാന്യമായി പ്രതികരിക്കുക സുന്നത്ത് ജമാഅത്തിനെ പ്രചരിപ്പിക്കുന്നതിൽ അവർ രചിച്ച ബൃഹത്തായ ഗ്രന്ഥങ്ങളും ആശയങ്ങളും ഉമ്മത്തിന്റെ മുന്നിൽ പ്രചരിപ്പിക്കുക എന്നീ ലക്ഷ്യത്തോടെ 12.12.2012-ൽ വടുതലയിൽ രൂപം കൊണ്ട ബഹുഃ ഉലമാക്കളുടെ ഒരു മഹത് പ്രസ്ഥാനമാണ് ശൈഖ് ഹസൻ ഹസ്രത്ത് ഫൗണ്ടേഷൻ.

കേരളത്തിലുടനീളം വിജ്ഞാന വിപ്ലവത്തിന് നാന്ദികുറിച്ച് കണ്ണൂർ ജില്ലയിലെ പാപ്പിനിശ്ശേരി കാട്ടിലപ്പള്ളി മഖ്ബറയിൽ അന്ത്യവിശ്രമം കൊള്ളുന്ന മഹാൻ ശൈഖ് ഹസൻ ഹസ്രത്ത് അവർകളുടെ പേരിലാണ് ഫൗണ്ടേഷൻ നാമകരണം ചെയ്യപ്പെട്ടിട്ടുള്ളത്.

ശൈഖുൽ ഹിന്ദ് മൗലാനാ ഹുസൈൻ അഹ്മദ് മദനി(നഃമ) അവർകളുടെ ഉത്തമ ശിഷ്യത്വം സ്വീകരിച്ച് ദയൂബന്ദ് ദാറുൽ ഉലൂമിൽ നിന്ന് തഹ്സീലായതിന് ശേഷം വെല്ലൂർ ബാഖിയാത്ത് സ്വാലിഹാത്തിൽ പ്രിൻസിപ്പാളായി 25-വർഷത്തോളം സേവനമനുഷ്ഠിക്കുകയും പട്ടിക്കാട് ജാമിഅ നൂരിയ്യാ സ്ഥാപിക്കുവാനായി പ്രവർത്തിക്കുകയും ആലുവാ ജാമിഅ ഹസനിയ്യാ സ്ഥാപിക്കുവാൻ ചുക്കാൻ പിടിക്കുകയും ചെയ്ത ഹസ്രത്ത് അവർകൾ ജംഇയ്യത്തുൽ ഉലമാ എ ഹിന്ദ് കേരളാ ഘടകത്തിന്റെ അമരക്കാരനായും പ്രവർത്തിച്ച് വന്നിരുന്നു. മഹാനവറുകളുടെ പാണ്ഡിത്യവും സുന്നീ പാരമ്പര്യവും മറ്റ് സേവനങ്ങളും എല്ലാവരാലും അംഗീകരിക്കപ്പെടുന്നതും ഒരിക്കലും വിസ്മരിക്കപ്പെടുവാൻ പറ്റാത്തകാര്യവുമാണ്.

ദയൂബന്തീ ഉലമാക്കളെ ആക്ഷേപിക്കുന്ന സാഹചര്യം അടുത്തിടെയുണ്ടായപ്പോൾ അതിനെ പ്രതികരിക്കുക എന്ന ലക്ഷ്യത്തോടെ മഹാനായ പണ്ഡിതൻ മൗലാനാ ഖലീൽ അഹ്മദ് അംബേട്ടവി(റ) രചിച്ച അൽ മുഹന്നദു അലൽ മുഫന്നദ് എന്ന ഗ്രന്ഥം മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് ജനങ്ങൾക്കായി സമർപ്പിക്കുവാൻ തയ്യാറായത് ശൈഖ് ഹസൻ ഹസ്രത്ത് (നഃമ) അവർകളുടെ എല്ലാ വിധ ഗുരുത്വവും സമ്പാദിച്ച പ്രധാന ശിഷ്യനായ വടുതല മൂസാ ഉസ്താദ് അവർകളാണ്. വെല്ലൂർ ബാഖിയാത്തിൽ വച്ച് ശിഷ്യത്വം



സ്വീകരിച്ച ഉസ്താദ് അവർകൾ മഹാനവറുകളുടെ നിർദ്ദേശ പ്രകാരം ഹസ്രത്തിന്റെ നാടായ പാപ്പിനിശ്ശേരിയിൽ മുദരിസായി സേവനമനുഷ്ഠിക്കുകയും ആലുവാ ജാമിഅ ഹസനിയ്യായുടെ നിലനിൽപ്പിനായി നിസ്തുലമായി പ്രവർത്തിക്കുകയും ചെയ്ത് പോന്നത് എന്നെന്നും ഓർക്കപ്പെടേണ്ടതും അഭിമാനാർഹവുമായ കാര്യങ്ങളാണ്.

മഹാന്മാരായ ദയൂബന്തീ ഉലമാക്കൾ സുന്നത്ത് ജമാഅത്തിന്റെ വക്താക്കൾ തന്നെയെന്ന് വിവർത്തന വരികളിലൂടെ വ്യക്തമാക്കുന്നതോടൊപ്പം നബി(സ)തങ്ങളിലേക്കുള്ള നമ്മുടെ സനദിലെ സംശുദ്ധമായ കണ്ണികളുമാണ് അവരെന്ന് മനസ്സിലാക്കി തരുകയും ചെയ്യുന്നു.

ആഴമേറിയതും ഗഹനവും പണ്ഡിതോചിതവുമായ വിഷയങ്ങളാണ് മൂല ഗ്രന്ഥത്തിൽ ചർച്ച ചെയ്യപ്പെട്ടിട്ടുള്ളത്. എന്നതിനാൽ സാധാരണക്കാർക്ക് കൂടി പ്രയോജനപ്പെടേണം എന്ന ലക്ഷ്യത്തോടെ വിഷയങ്ങളുടെ സംക്ഷിപ്തം പുസ്തകത്തിന്റെ അവസാന ഭാഗത്ത് കൊടുത്തിട്ടുണ്ട്.

ഇതിൽ ചർച്ച ചെയ്യപ്പെടുന്ന സാങ്കേതിക ശബ്ദങ്ങളെക്കുറിച്ചും വിശദീകരണങ്ങളെ പറ്റിയും ബഹുമാന്യ വായനക്കാർക്ക് എന്തെങ്കിലും സംശയങ്ങൾ ഉണ്ടാകുകയാണെങ്കിൽ ഉത്തരവാദിത്വപ്പെട്ട ഉലമാക്കളുമായി ബന്ധപ്പെട്ട് അത് തീർക്കുവാൻ ശ്രമിക്കണമെന്ന് പ്രത്യേകം ഉണർത്തുന്നു.

അല്ലാഹു അവന്റെ ദാസന്മാരിൽ തെരഞ്ഞെടുക്കപ്പെട്ടവർക്ക് മാത്രം നൽകുന്ന മഹത്തായ ഹിദായത്ത് അത് വിലമതിക്കപ്പെടാൻ ആവാത്തതും അനർഘമായതുമാണ്. അതിനെ നിസാരവൽക്കരിക്കലും ഇല്ലായ്മ ചെയ്യലും വൻ പാപങ്ങളിൽപ്പെട്ട കാര്യമാണ്. സങ്കുചിതമായ ചിന്തകൾക്കടിമപ്പെട്ട സാധാരണ ജനങ്ങളെയും മഹാന്മാരായ ഉലമാക്കളെയും കുഫ്രിയ്യത്തിന്റെയും ബിദ്അത്തിന്റെയും വാചകങ്ങൾ ചുമത്തി സമൂഹത്തിൽ നിന്ന് ഒറ്റപ്പെടുത്തുവാൻ ശ്രമിക്കുന്നവർ വലിയ പാതകങ്ങളാണ് ചെയ്യുന്നതെന്ന് തിരിച്ചറിയൽ നന്നായിരിക്കും.

സത്യത്തിനും ധർമ്മത്തിനും വേണ്ടി നിലനിൽക്കുന്ന ഭൗതിക ന്യായാധിപന്മാർ പോലും ഒരാൾ കൊലയാളിയോ കള്ളനോ എന്ന് സ്ഥിരപ്പെടുത്തുവാൻ വിധിന്യായങ്ങളിൽ വളരെ സൂക്ഷ്മത പുലർത്തി കാണാറുണ്ട്. എന്നാൽ സൂക്ഷ്മതയാണ് ദീനെന്ന് പഠിപ്പിച്ച ഉത്തമ സമുദായത്തിന്റെ വിധിന്യായങ്ങൾ കയ്യാളുന്നവർ എന്ത് സൂക്ഷ്മതയാണ് ഇത് പോലുള്ള കാര്യങ്ങളിൽ പുലർത്തിപ്പോന്നിട്ടുള്ളതെന്ന് പരിശോധിച്ചറിയേണ്ട കാര്യമാണ്.

മഹാന്മാരായ ഉലമാക്കൾക്കെതിരെയുള്ള ഇത്തരം പ്രവണതകൾ താക്കീത് ചെയ്യപ്പെടേണ്ടതും ചെറുത്ത് തോൽപ്പിക്കേണ്ടതും വിശ്വാസികളുടെ മേൽ ബാധ്യതയാണ്. ഈ ഒരു ബാധ്യത നിർവ്വഹണത്തിന്റെ ഭാഗമായാണ് കളവ് പ്രചരിപ്പിക്കുന്നവർക്കെതിരെ താക്കീതായുള്ള ഇന്ത്യൻ വാൾ എന്ന ആശയത്തിൽ വരുന്ന അൽ മുഹന്നദ് അലൽ മുഫന്നദ് എന്ന ഗ്രന്ഥം രചിക്കപ്പെടുവാൻ ഉണ്ടായ സാഹചര്യം. മേൽ പ്രവണത നമ്മുടെ ഇടയിലും കണ്ടുവരുന്നതിനാലാണ് പ്രസ്തുത ഗ്രന്ഥത്തിന്റെ മലയാളപരിഭാഷ പ്രസിദ്ധീകരിക്കാൻ നാം നിർബന്ധിതരായി തീർന്നത്.

ആയതിനാൽ ദയൂബന്തീ ഉലമാക്കളെ പറ്റിയുള്ള തെറ്റിദ്ധാരണകൾ അകറ്റുവാൻ സൽഹൃദയർക്ക് സാധിക്കട്ടെയെന്ന ഉദ്ദേശത്തോട് കൂടെ ഫൗണ്ടേഷന്റെ പ്രഥമ പ്രസിദ്ധീകരണം അൽ മുഹന്നദു അലൽ മുഫന്നദ് (മലയാള പരിഭാഷ) നിങ്ങളുടെ കരങ്ങളിലേക്ക് എത്തിക്കുകയാണ് അല്ലാഹു അനുഗ്രഹിക്കട്ടെ ! ആമീൻ. യാ റബ്ബൽ ആലമീൻ.

എന്ന്,

കെ.എം. കുഞ്ഞുമുഹമ്മദ് മൗലവി
ചെയർമാൻ

വി.പി. ജമാലുദ്ദീൻ മൗലവി അൽഹസനി
കൺവീനർ

ശൈഖ് ഹസൻ ഹസ്രത്ത് ഫൗണ്ടേഷൻ, വടുതല



## ആമുഖം

അല്ലാഹു (സു:ത)യുടെ സ്വാലിഹീങ്ങളായ ദാസന്മാരെ പറ്റി, പ്രത്യേകിച്ച് ഉലമാക്കളെ പറ്റി പറയലും പറയിപ്പിക്കലും അല്ലാഹുവിന്റെ റഹ്മത്ത്- കരുണ- ഇറങ്ങുന്നതിനുള്ള കാരണമാണല്ലോ. സ്വാലിഹീങ്ങളെ സംബന്ധിച്ച് പറയുന്നിടത്ത് അല്ലാഹുവിന്റെ റഹ്മത്ത് ഇറങ്ങുമെന്നത് പല കിതാബുകളിലും വളരെ പ്രാധാന്യം കൊടുത്ത് മനുഷ്യ സമൂഹത്തെ ഉണർത്തിയിട്ടുള്ളതാണ്.

മഹാനായ ഇമാം നവവി(റ) ശറഹ് മുസ്ലിമിൽ ചില മഹാന്മാരെ പറ്റി ഗുണഗണങ്ങൾ എഴുതിയതിന് ശേഷം ഇങ്ങനെ പറയുകയുണ്ടായി ഇവർ-ഈ പറയപ്പെട്ട മഹാന്മാർ-ആരെന്നറിയാമോ. അവരെ പറ്റി പറഞ്ഞ് അല്ലാഹുവിന്റ റഹ്മത്ത് ഇറങ്ങുന്നതിനെ തേടപ്പെടുന്നവരാണ്.

അപ്പോൾ സ്വാലിഹീങ്ങളായ ഇബാദുകൾ പ്രത്യേകിച്ച് ഉലമാക്കൾ അവരെ പറ്റി പറയലും അവരുടെ ഗുണഗണങ്ങളും നടപടി ക്രമങ്ങളും പറയലും അല്ലാഹുവിന്റെ റഹ്മത്ത് ഇറങ്ങുന്നതിന് കാരണമാണ്. അത് കൊണ്ട് തന്നെയാണ് ഈ കാര്യം നിഷേധിക്കുന്നവർ ഭാഗ്യം നഷ്ടപ്പെട്ടവരും ഗുണമില്ലാത്തവരുമാണെന്ന് ഇമാം നവവി(റ) പറഞ്ഞത്. ഇമാം

നവവി(റ) ബുഖാരി മുസ്‌ലിം പോലുള്ള വലിയ ഹദീസ് ഗ്രന്ഥങ്ങൾക്ക് വിലപ്പെട്ട വിശദീകരണങ്ങളും വ്യാഖ്യാനങ്ങളും നല്കിയിട്ടുള്ളവരാണ്. നവവി ഇമാം(റ) ആരാണെന്ന് അറിയാത്തവർ മുസ്‌ലിം സമൂഹത്തിൽ ഇല്ല. അദ്ദേഹം എന്തെങ്കിലും ഒരു കാര്യം പറഞ്ഞാൽ അതിനപ്പുറത്തേക്ക് പറയാൻ ശാഫിഈ മദ്ഹബിൽ മറ്റൊരു ഇമാമിനെ കണ്ടെത്താൻ സാധിക്കില്ല. രാത്രി കാലങ്ങളിൽ ഒരിക്കൽ കിതാബുകൾ എഴുതികൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തിന്റെ വിളക്ക് അണഞ്ഞ് പോയി. അദ്ദേഹം കൂരിരുട്ടിലായി. ആ സമയത്ത് അദ്ദേഹത്തിന്റെ തള്ളവിരൽ പ്രകാശിച്ചു. ആ പ്രകാശത്തിലൂടെ അദ്ദേഹം കിതാബ് എഴുതുകയുണ്ടായി. ഇത്ര വലിയ മഹാനാണ് ഇമാം നവവി(റ). അദ്ദേഹമാണ് തന്റെ ശറഹ് മുസ്‌ലിമിൽ تستنزل بذكرهم الرحمة (അവരെ സംബന്ധിച്ച് പറഞ്ഞ്കൊണ്ട് അല്ലാഹുവിന്റെ കരുണ തേടപ്പെടും) എന്ന് പറഞ്ഞിട്ടുള്ളത്. വേറെ പല കിതാബുകളിലും പല മഹാന്മാരും എഴുതിയിട്ടുണ്ട് تنزل الرحمة بذكر الصالحين (സ്വാലിഹീങ്ങളെ പറയപ്പെടുന്നിടത്ത് അല്ലാഹുവിന്റെ റഹ്മത്ത് ഇറങ്ങും) അതിന്റെയടിസ്ഥാനത്തിലാണ് നാമെല്ലാം തന്നെ നമ്മുടെ വീടുകളിലും സ്ഥാപനങ്ങളിലും മഹാന്മാരായ അംബിയാക്കന്മാർ, ഔലിയാക്കന്മാർ, സ്വാലിഹീങ്ങൾ, അവരുടെ മദ്ഹ് മനാഖിബുകൾ ഉത്ഘോഷിക്കുന്ന മൗലിദുകളെല്ലാം പാരായണം ചെയ്യുന്നത്.

ലോക പ്രശസ്തമായ ദീനീ സ്ഥാപനമായ ദയൂബന്ത് ദാറുൽ ഉലൂമിന്റെ സ്ഥാപകനായ മൗലാന ശൈഖ് മുഹമ്മദ് ഖാസിം നാനൂതവി(റ)യും തുടർന്നുള്ള ഉലമാക്കളും ഇന്ത്യയിലെ മഹാപണ്ഡിതനും ഹനഫിയും മുഹദ്ദിസുമായിരുന്ന ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി(റ)യുടെ പിൻഗാമികളാണ്. ഹദീസ് എന്താണെന്നും അതിന്റെ പരമ്പര ഏതാണെന്നും ലോകത്തിന് പഠിപ്പിച്ച് കൊടുത്ത വലിയൊരു മഹാനായിരുന്നു ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി(റ). എന്റെ ഉസ്താദന്മാരിൽ നിന്ന് എനിക്ക് കിട്ടിയ അറിവനുസരിച്ച് ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി(റ) മക്കത്തുൽ മുക്കർറമയിലെ എല്ലാവരാലും സുസമ്മതനായ ബഹു. ഇമാം അബൂത്വാഹിറുൽ



കുർദി(റ) എന്നവരുടെയടുക്കൽ ശിഷ്യപ്പെട്ട് പഠനം നടത്തിയയാളായിരുന്നു. ബഹു. ഇമാം അബൂത്വാഹിറുൽ കുർദി(റ) ശാഫി മദ്ഹബു കാരനായിരുന്നു. അങ്ങനെ തന്റെ ദറസിൽ ശാഫിഈ മദ്ഹബിനെ പറ്റി അതിന്റെ മസാഇലുകളും അഹ്കാമുകളുമെല്ലാം സവിസ്ഥരം ദലീലുകൾ നിരത്തി വെച്ച് അദ്ദേഹം സ്ഥിരപ്പെടുത്തിയിരുന്നു. ഇതെല്ലാം കേട്ട് കൊണ്ടിരുന്ന ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി(റ) തന്റെ ഉസ്താദിനോട് പറയുകയുണ്ടായി. ഞാൻ ഹനഫി മദ്ഹബ് വിട്ട് ശാഫിഈ മദ്ഹബിൽ ചേരുവാൻ വിചാരിക്കുന്നുവെന്ന്. അപ്പോൾ ഉസ്താദ് ചോദിച്ചു എന്താ കാരണം. ശാഹ് വലിയുള്ളാഹി ദ്ദഹ്‌ലവി(റ) പറഞ്ഞു ഹനഫീ മദ്ഹബിന്റെ പല അഹ്കാമു കളിലും മസാഇലുകളിലുംആ അഹ്കാമുകൾ സ്ഥിരപ്പെടുത്തു ന്നതിനുള്ള ദലീലുകൾ ഞാൻ കാണുന്നില്ല. അപ്പോൾ അദ്ദേഹം ചോദിച്ചു ഏതൊക്കെ മസ്അലകളാണ്. ആ മസ്അലകളെല്ലാം ശാഹ് വലിയുള്ളാ ഹിദ്ദഹ്‌ലവി(റ) വിവരിച്ച് കൊടുത്തു. ഇത് കേട്ട ഉസ്താദ് അവർകൾ ഹനഫീ മദ്ഹബിന്റെ പ്രസ്തുത മസ്അലകളുടെ ദലീലുകൾ വിവരിച്ച് കൊടുത്തു. എന്നിട്ട് പറഞ്ഞു ഞാൻ ശാഫിഈ മദ്ഹബുകാരനാണ്. ശാഫിഈ മദ്ഹബിന്റെ നിയമങ്ങളും നിർദ്ദേശങ്ങളും തെളിവ് സഹിതം സ്ഥിരപ്പെടുത്തേണ്ട ചുമതല എനിക്കുണ്ട്. ആ ചുമതല ഞാൻ നിർവഹിക്കുന്നു എന്ന് മാത്രം. അത് കൊണ്ട് ഹനഫി മദ്ഹബിൽ അതിന്റെ മസാഇലുകൾക്ക് തെളിവില്ല എന്ന് മനസ്സിലാക്കരുത്. നിങ്ങൾ നിങ്ങളുടെ മദ്ഹബിൽ തന്നെ ഉറച്ച് നിൽക്കുക. അതോടൊപ്പം ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി(റ) ഒരു സ്വപ്നം കണ്ടു. നബി(സ) തങ്ങളിൽ നിന്ന് പ്രകാശത്തിന്റെ നാല് അരുവികൾ ഒഴുകുന്നു. ഈ നാല് അരുവികളിലൊന്നിൽ താൻ നിൽകുന്നു. ആ അരുവിക്ക് നബി(സ) തങ്ങളുമായി കൂടുതൽ ബന്ധമുള്ളതായി തനിക്ക് അനുഭവപ്പെടുന്നു. ഇതായിരുന്നു ആ സ്വപ്നം.

ശാഹ് വലിയുള്ളാഹിദ്ദഹ്‌ലവി(റ)യാണ് ഇന്ത്യയിൽ ഇൽമുൽ ഹദീസ് വലിയ ഊന്നൽ കൊടുത്ത് പ്രചരിപ്പിക്കുകയും അതോടൊപ്പം ഹനഫീ മദ്ഹബിൽ തന്റെ ശിഷ്യഗണങ്ങളെയും മറ്റും വളർത്തിയെടുത്തിട്ടുള്ളതും. അവരുടെ

പരമ്പരയിലാണ് മൗലാനാ മുഹമ്മദ് ഖാസിം നാനൂതവി(റ) യും മൗലാനാ മഹ്മൂദുൽ ഹസൻ ദയൂബന്തി(റ) മൗലാനാ ഹുസൈൻ അഹ്മദ് മദനി(റ), മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി(റ) മൗലാനാ ഖലീൽ അഹ്മദ് അംബേട്ടവി(റ) പോലുള്ള മഹാന്മാരായ ഉലമാക്കളും. അത്തരത്തിലുള്ള മഹാന്മാരായ ദയൂബന്തി ഉലമാഇനെ പറ്റി ചിലയാളുകൾ അടിസ്ഥാന രഹിതമായ ചില വിഷയങ്ങൾ പറഞ്ഞും എഴുതിയും പരത്തി ജനങ്ങളിൽ തെറ്റിദ്ധാരണ യുണ്ടാക്കുകയും അവര് പറയാത്തതും പറയാൻ പാടില്ലാത്ത തുമായ പലതും പറഞ്ഞു വെന്ന് പറഞ്ഞ് ചില ഫോട്ടോ കോപ്പികളും മറ്റുമൊക്കെ വെച്ച് ചില പ്രസിദ്ധീകരണങ്ങൾ ഇറക്കുകയും ചെയ്തു. അതിലൂടെ രണ്ട് അപകടങ്ങളാണ് അവിടെയുണ്ടായത്.

ഒന്ന് ദയൂബന്തി ഉലമാക്കളെ പറ്റി നല്ല വിശ്വാസമുള്ളയാളുകൾ അവരെ പറ്റി പറയപ്പെട്ട ആശയങ്ങൾ ശരിയാണെന്ന് വിശ്വസിക്കുകയും ആ വിശ്വാസം അവരിൽ പകർത്തുകയും ചെയ്യുന്നു. അവരുടെ മേൽ ആരോപിച്ച വിഷയങ്ങളാണെങ്കിലോ കടുത്ത തെറ്റും കുഫ്രിയ്യത്തുമാണ്. അങ്ങനെ ഒരു ദോഷം.

രണ്ടാമത്തേത്, ദയൂബന്തീ ഉലമാക്കൾ ഹനഫീ മദ്ഹബിൽ ഉറച്ച് നിൽക്കുന്നവരും അശ്അരി-മാതുരുദി വിശ്വാസത്തിൽ നിലകൊള്ളുന്നവരും ഖാദിരി- ചിശ്തി- സ്വാബിരി പോലുള്ള ത്വരീഖത്തിൽ ഉറച്ച് നിൽക്കുന്ന അവസ്ഥയിൽ നിന്ന് അവരെ തെറ്റിദ്ധരിപ്പിച്ച് അകറ്റി നിർത്തുന്ന അവസ്ഥയുണ്ടാകുകയും ചെയ്തു. അവർ വഹാബികളും മുജാഹിദുകളുമാണെന്ന് പറഞ്ഞ് മാറ്റി നിർത്തുന്ന അവസ്ഥയുണ്ടാകും. (നമ്മുടെ നാട്ടിലെ ചിലയാളുകളെ പോലെ) യഥാർത്ഥത്തിൽ ദയൂബന്ത് ദാറുൽഉലൂം നൂറിൽ പരം വർഷങ്ങളായി ഹനഫീ മദ്ഹബിൽ ഉറച്ച് നിൽക്കുന്ന സ്ഥാപനമാണ്. ദയൂബന്തീ ഉലമാക്കൾ ഹനഫീ മദ്ഹബിന്റെ പ്രചാരകരും ഹനഫീ മദ്ഹബിന്റെ മസാഇലുകൾ, അഹ്കാമുകൾ ദലീല് മുഖേന സ്ഥിരപ്പെടുത്തുന്നവരുമാണ്. ഇക്കാര്യം പകൽ പോലെ വ്യക്തമായ സത്യമാണ്. ഇത് അവിടെ ഓതിയവർക്കും ഓതിക്കുന്നവർക്കുമെല്ലാം അറിയുന്ന ഒരു യാഥാർത്ഥ്യമാണ്.



ഇങ്ങനത്തെ വ്യക്തികളെ വഹാബികൾ എന്ന് തരം താഴ്ത്തി വേർതിരിച്ച് നിർത്തുന്നു എന്നതാണ് രണ്ടാമത്തെ ദോഷം. അത് എത്ര വലിയ അപകടവും അബദ്ധവുമാണെന്ന് ബുദ്ധിയുള്ളവർക്കെല്ലാം മനസ്സിലാകും.

മഹത്തുക്കളും മഹാന്മാരുമായ പ്രസ്തുത ദയൂബന്തീ ഉലമാക്കളോട് അസൂയയും വിദ്വേഷവും വെച്ച് പുലർത്തിയിരുന്ന ഒരു വ്യക്തിയായിരുന്നു ഉത്തരേന്ത്യയിലെ മൗലവി അഹ്മദ് രിളാഖാൻ ബറേലവി. ഹിജ്റ 1323-ൽ മൗലവി അഹ്മദ് രിളാഖാൻ ബറേലവി ഹജ്ജിന് മക്കയിലെത്തി. ഹജ്ജിന് ശേഷം അയാൾ ഒരു രിസാല തയ്യാറാക്കി. ദയൂബന്തി മഹാന്മാരുടെ വാചകങ്ങൾ വാക്കിലും ആശയത്തിലും തിരിമറി നടത്തി ചില വിഷയങ്ങൾ പ്രസ്തുത രിസാലയിൽ ഉൾക്കൊള്ളിച്ചു. അല്ലാഹുവിനോടും അവന്റെ റസൂലിനോടും മഹബ്ബത്തിലും ത്വാഅത്തിലും കഴിഞ്ഞ് കൂടിയിരുന്ന ദയൂബന്തീ ഉലമാക്കളെ സംബന്ധിച്ച് അപവാദങ്ങൾ എഴുതിയുണ്ടാക്കി. അല്ലാഹുവിന് കള്ളം പറയാമെന്ന് പറയുന്നവരാണെന്നും നബി(സ) തങ്ങളെ ആക്ഷേപിക്കുന്നവരാണെന്നും ദയൂബന്തീ ഉലമാക്കളെ പറ്റി ഈ രിസാലയിൽ എഴുതി.

ഖാദിയാനിയെ സംബന്ധിച്ചുള്ള പരാമർശമാണ് പ്രസ്തുത ഗ്രന്ഥത്തിന്റെ തുടക്കം. ഖാദിയാനിയുടെ കുഫ്രിയ്യ് ആശയങ്ങൾ വിശദീകരിച്ചതിന് ശേഷം ദയൂബന്തീ ഉലമാക്കളെ വഹാബിയ്യ കദ്ദാബിയ്യ, വഹാബിയ ശൈത്വാനിയ്യ, എന്നിങ്ങനെ പല വിഭാഗങ്ങളാക്കി തിരിച്ചു. ഖാദിയാനിയെ പോലെയുള്ള പുതിയ പാർട്ടിയാണെന്ന് സാധരണക്കാർ ധരിക്കുവാനാണ് അയാൾ അങ്ങനെ ചെയ്തത്. പ്രസ്തുത രിസാലയിൽ ദയൂബന്തീ ഉലമാക്കളിൽപ്പെട്ട മൗലാനാ മുഹമ്മദ് ഖാസിം നാനൂതവി(റ), മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി(റ), മൗലാനാ ഖലീൽ അഹ്മദ് സഹാറൻപൂരി(റ), ഹാജി ഇംദാദുല്ലാഹ് മുഹാജിറുൽ മക്കി(റ) മൗലാനാ അശ്റഫലി താനവി(റ) തുടങ്ങിയ മഹാന്മാരുടെ ഗ്രന്ഥങ്ങളിലെ വാചകങ്ങളെ വെട്ടി മുറിച്ച് കണ്ടം തുണ്ടമായി അവതരിപ്പിച്ച് ആ മഹാന്മാരെ സംബന്ധിച്ച് കാഫിറുകൾ എന്ന് അയാൾ ആ രിസാ

ലയിൽ ഫത്വാ നൽകി. അവരെ സംബന്ധിച്ച് കാഫിറെന്ന് പറയാത്തവർ കാഫിറുകളാണെന്ന് പോലും അയാൾ എഴുതി പ്രസ്തുത ഗ്രന്ഥത്തിന് ഹറമൈനിയിലെ ഉലമാക്കളുടെ ആശംസകളും അംഗീകാരവും ലഭിക്കുന്നതിനായി അയാൾ പല മാർഗങ്ങളും സ്വീകരിച്ചു.

ഹറമൈനിയിലെ പണ്ഡിതന്മാർക്ക് മേൽ പറയപ്പെട്ട ദയൂബന്തീ പണ്ഡിതന്മാരുടെ ഗ്രന്ഥങ്ങളെ പൂർണ്ണമായും പരിചയമില്ലായിരുന്നു. ആയതിനാൽ മേൽ പറഞ്ഞ രിസാലയിൽ ചേർത്ത വാചകങ്ങളെ മുന്നിൽ വെച്ച് കൊണ്ട് പ്രസ്തുത വാചകങ്ങൾ ദയൂബന്തി ഉലമാഇന്റെ ഭാഗത്ത് നിന്ന് ഉണ്ടായിട്ടുണ്ടെങ്കിൽ മേൽ രിസാലയിലെ ഫത്വ ശരിയാണെന്ന് അവർ എഴുതി കൊടുത്തു. ഹജ്ജ് കഴിഞ്ഞ് നാട്ടിൽ മടങ്ങിയെത്തിയ അഹ്മദ് രിളാഖാൻ കുറെകാലം പ്രവർത്തനങ്ങളെല്ലാം നിർത്തിവെച്ചതിന് ശേഷം ഹിജ്റ 1325–ൽ ഹുസാമുൽ ഹറമൈനി എന്ന പേരിൽ പ്രസ്തുത രിസാല ഒരു ഗ്രന്ഥമായി പ്രസിദ്ധീകരിച്ചു.

പ്രമുഖ ദേവ്ബന്തി പണ്ഡിതനായിരുന്ന ശൈഖുൽ ഇസ്‌ലാം മൗലാനാ സയ്യിദ് ഹുസൈൻ അഹ്മദ് മദനി(റ) മദീനാ മുനവ്വറയിൽ മസ്ജിദുന്നബവിയ്യിൽ മുദരിസായി സേവനം മനുഷ്ഠിക്കുന്ന കാലഘട്ടത്തിലാണ് ഈ സംഭവങ്ങൾ നടക്കുന്നത്. പക്ഷേ അദ്ദേഹത്തെ അറിയിക്കാതെയും അദ്ദേഹം അറിയുന്നതിനെ വളരെ സൂക്ഷിച്ചുമാണ് അഹ്മദ് രിളാഖാൻ ബറേലവി ഈ പണി ചെയ്തത്. പിന്നീട് മൗലാനാ സയ്യിദ് ഹുസൈൻ അഹ്മദ് മദനി(റ) വിവരം അറിയുകയും ഹുസാമുൽ ഹറമൈനിയിലുള്ള പരാമർശങ്ങൾ ദയൂബന്തീ ഉലമാക്കളുടെ മേലുള്ള അപവാദങ്ങളാണെന്ന് ഹറമൈനിയിലെ പണ്ഡിതന്മാരെ ബോധ്യപ്പെടുത്തുവാനുള്ള ശ്രമം അദ്ദേഹം നടത്തുകയും ചെയ്തു.

ആ സന്ദർഭത്തിൽ പ്രസ്തുത ഗ്രന്ഥത്തിലെ പരാമർശങ്ങളെ സംബന്ധിച്ച് വിശദമായി തന്നെ ഇന്ത്യയിലെ ദയൂബന്തീ പണ്ഡിതന്മാരോട് എഴുതി ചോദിക്കാമെന്ന് ഹറമൈനിയിലെ പണ്ഡിതന്മാർ തീരുമാനിക്കുകയും അതനുസരിച്ച് 26–ഓളം



ചോദ്യങ്ങൾ അവർ എഴുതി ചോദിക്കുകയും ചെയ്തു. പ്രസ്തുത ചോദ്യങ്ങൾക്ക് മറുപടി എഴുതാൻ ഉത്തരവാദിത്വം ഏൽപ്പിക്കപ്പെട്ടത് മൗലാനാ ഖലീൽ അഹ്മദ് അംബേട്ടവി(റ) യാണ്. അറബി ഭാഷയിൽ അദ്ദേഹം എല്ലാ ചോദ്യങ്ങൾക്കും കൃത്യമായി വിശദീകരിച്ച് നൽകിയ മറുപടി ഗ്രന്ഥമാണ് അൽ മുഹന്നദ് അലൽ മുഫന്നദ്. ഹള്റത്ത് മൗലാനാ മഹ്മൂദുൽ ഹസൻ ദേവ്ബന്തി, ഹകീമുൽ ഉമ്മ മൗലാനാ അശ്റഫലി ത്വാനവി(റ), ഹള്റത്ത് മൗലാനാ അബ്ദുൽ റഹീം റാപൂരി (റ) പോലുള്ള പ്രഗത്ഭരായ ദയൂബന്തീ പണ്ഡിതന്മാർ പ്രസ്തുത ഗ്രന്ഥത്തിൽ ഒപ്പ് വെച്ച് ഹറമൈനിയിലെ പണ്ഡിതന്മാർക്ക് എത്തിച്ച് കൊടുക്കുകയും ചെയ്തു. ദയൂബന്തീ പണ്ഡിതന്മാരുടെ വിശ്വാസം സവിസ്തരം ആധികാരികമായി വിശദീകരിക്കപ്പെട്ട പ്രസ്തുത ഗ്രന്ഥത്തിന്റെ മലയാള പരിഭാഷയാണ് ഇപ്പോൾ നിങ്ങളുടെ കരങ്ങളിലുള്ളത്.

മഹാന്മാരായ ദയൂബന്തീ ഉലമാക്കളെ പറ്റി അവർ ആരും പറയാത്ത പല കാര്യങ്ങളും പറഞ്ഞുവെന്നാരോപിച്ച് സാധാരണ ജനങ്ങളെ തെറ്റിദ്ധരിപ്പിച്ച് വഴികേടിലാക്കുന്ന ദുരവസ്ഥ നമ്മുടെ നാട്ടിലും പരക്കെ നടന്നുകൊണ്ടിരിക്കുന്നു. വഴിവക്കിലും തോടുകളിലും റോഡുകളിലും മഹാന്മാരായ ദയൂബന്തീ ഉലമാക്കൾ പറയാത്ത പല കാര്യങ്ങളും ഫ്ളക്സുകളിലും ബോർഡിലുമൊക്കെ എഴുതി സാധാരണ ജനങ്ങളെ വഴികേടിലാക്കുകയും ദീനിന്റെ ശത്രുക്കൾക്ക് അല്ലാഹുവിനെ പറ്റിയും അവന്റെ റസൂലിനെ പറ്റിയും തെറ്റിദ്ധാരണയും വിവരക്കേടും വിളമ്പുന്ന ഏണിയും കോണിയും ഒരുക്കി കൊടുക്കുന്ന ഒരു ദുരവസ്ഥയും നിലവിൽ വന്നിരിക്കുന്നു.

ഈ സാഹചര്യത്തിലാണ് ഉള്ള സത്യം സത്യമായി വെളിപ്പെടുത്തുകയെന്നത് ഒരു മുസ്‌ലിമിന്റെ കടമ എന്ന നിലയിൽ മുഹന്നദ് പരിഭാഷപ്പെടുത്താൻ തീരുമാനിച്ചത്. കൂടാതെ മേൽപറയപ്പെട്ട ദയൂബന്തീ ഉലമാക്കൾ നബി(സ) തങ്ങളിലേക്കെത്തുന്ന നമ്മുടെ സനദിന്റെ (പരമ്പര) കണ്ണികളാണ്. അപ്പോൾ അവരെല്ലാം നമ്മുടെ ശൈഖൻമാരാണ്. ഉസ്താദുമാർ, ശൈഖുമാർ, എന്നിവരെ സംബന്ധിച്ച് ഇമാം

നവവി(റ) പറയുന്നത് ഇങ്ങനെയാണ്. "ഒരു വ്യക്തിയുടെ ശൈഖൻമാർ അദ്ദേഹത്തിന്റെ ദീനിലെ പിതാക്കന്മാരാണ്. അവന്റെയും അവന്റെ രക്ഷിതാവായ അല്ലാഹുവിന്റെയും ഇടയിലുള്ള മാദ്ധ്യമങ്ങളുമാണ്."

ഈ തത്വത്തിന്റെ അടിസ്ഥാനത്തിൽ മേൽ ശൈഖൻ മാരെ പറ്റി പറയപ്പെടുന്ന അപവാദങ്ങളും അനാവശ്യങ്ങളും കേട്ടില്ലാ കണ്ടില്ല എന്ന് വിചാരിക്കാൻ ദീൻ അനുവദിക്കുന്നില്ല ഇതും ഈ പരിഭാഷയിലേക്ക് പ്രേരിപ്പിച്ച പലകാര്യങ്ങളിൽ ഒന്നാണ്.

ഇത് മനസ്സിരുത്തി മനസ്സിലാക്കി വായിക്കുക യാണെങ്കിൽ ദയൂബന്തീ ഉലമാക്കളെ പറ്റിയുള്ള തെറ്റിദ്ധാരണകളെല്ലാം ഉയർന്ന് പോകും. എന്നല്ല ഇത് പോലുള്ള ഗ്രന്ഥങ്ങൾ വായിച്ച് തെറ്റിദ്ധാരണകൾ മാറ്റിയെടുക്കൽ നിർബന്ധമായ കാര്യവുമാണ്. ഈ പരിഭാഷ വായിച്ച് ഇനിയും ആർക്കെങ്കിലും എന്തെങ്കിലും സംശയമുണ്ടാകുകയാണെങ്കിൽ നേരിട്ട് തന്നെ ബന്ധപ്പെടാവുന്നതാണ്. അല്ലാഹു (സു) സത്യം മനസ്സിലാക്കി സത്യത്തിലുറച്ച് നിൽക്കുവാനുള്ള ഭാഗ്യം നൽകി നമ്മെയും മറ്റെല്ലാവരെയും അനുഗ്രഹിക്കുമാറാകട്ടെ.

ആമീൻ!



بسم الله الرحمن الرحيم

الحمد لله رب العالمين والصلاة والسلام علي سيدنا محمد وعلى اله وصحبه اجمعين اما بعد

## നബി(സ) തങ്ങളെ സിയാറത്ത് ചെയ്യൽ

അഭിവന്ദ്യരായ പണ്ഡിതരെ, മഹാൻമാരായ മഹത്തുക്കളെ, നിങ്ങളുടെ മാന്യമായ സമക്ഷത്തിലേക്ക് ചിലയാളുകൾ വഹാബി ആശയങ്ങൾ ചേർത്ത് പറയുന്നു. നിങ്ങളുടെ പ്രസിദ്ധീകരണങ്ങളും ചില കടലാസ്സുകളും അവർ അതിനായി പരസ്യപ്പെടുത്തുന്നു. ഭാഷാ വ്യത്യാസമുള്ളതു കൊണ്ട് ഞങ്ങൾക്ക് അതിന്റെ ആശയമോ അർത്ഥമോ മനസ്സിലാകുന്നില്ല. അത്കൊണ്ട് സത്യാവസ്ഥയും സംഭവങ്ങളുടെ വിവക്ഷകളും ഞങ്ങളോട് പറഞ്ഞ് തരുവാൻ ആഗ്രഹിക്കുന്നു.

ഇപ്പോൾ ഞങ്ങൾ നിങ്ങളോട് ചില കാര്യങ്ങൾ ചോദിക്കുവാൻ ആഗ്രഹിക്കുകയാണ്. അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിന്റെയും വഹ്ഹാബിയ്യത്തിന്റെയും ഇടയിൽ പ്രസിദ്ധമായ ചില കാര്യങ്ങളാണത്.

ചോദ്യം:- 1,2 സയ്യിദുൽ കാഇനാത്തായ നബി(സ) തങ്ങളുടെ ഖബർ സിയാറത്തിന് വാഹനം തയ്യാറാക്കി യാത്ര ചെയ്യുന്നതിനെ സംബന്ധിച്ച് നിങ്ങളുടെ അഭിപ്രായമെന്താണ്? നിങ്ങളുടെ അകാബിറുകളുടെയടുക്കൽ നബി(സ) തങ്ങളെ സിയാറത്ത് ചെയ്യുവാൻ പോകുന്നയാൾക്ക് ഏറ്റവും ഇഷ്ടമുള്ളതും മഹത്വമുള്ളതുമായ കാര്യം ഏതാണ്. നബി(സ) തങ്ങളെ സിയാറത്ത് ചെയ്യുവാൻ യാത്ര തുടങ്ങുന്ന സമയത്ത് എന്താണ് കരുതേണ്ടത്.? അതായത് നബി തങ്ങളെ സിയാറത്ത് ചെയ്യുന്നതിനെ കരുതണോ, അതോ മസ്ജിദുന്നബവി സിയാറത്ത്

ചെയ്യുന്നതിനെ കരുതണോ? മദീനയിലേക്ക് യാത്ര ചെയ്യുന്ന യാൾ മസ്ജിദുന്നബവി സന്ദർശിക്കുകയല്ലാതെ വേറെ ഒന്നു കരുതുവാൻ പാടില്ല എന്ന് വഹ്ഹാബികൾ പറയുന്നു എന്താണ് നിങ്ങളുടെ അഭിപ്രായം?

മറുപടി:

بسم الله الرحمن الرحيم

ومنه نستمد العون والتوفيق وبيده ازمة التحقيق حامدا ومصليا ومسلما

താങ്കളുടെ ചോദ്യത്തിന് മറുപടി ആരംഭിക്കുന്നതിന മുമ്പ് അത്യാവശ്യമായി ചില കാര്യങ്ങൾ നിങ്ങള അറിയിക്കുകയാണ്. അല്ലാഹുവിനെ വാഴ്ത്തിക്കൊണ്ട് ഞാന പറയട്ടെ. ഒന്നാമതായി ഞങ്ങളും ഞങ്ങളുടെ മശാഇഖന്മാ മുഴുവനും ഞങ്ങളുടെ സമൂഹവും ഞങ്ങളോട് ബന്ധപ്പെ എല്ലാവരും തന്നെ മുഖല്ലിദീങ്ങളാണ്. മനുഷ്യരുടെ മാതൃകാപുരുഷനും ഇസ്ലാമിന്റെ തലപ്പത്തുള്ളവരുമായ ഇമാമുൽ അഅ്ളം അബൂഹനീഫത്തു നുഅ്മാൻ(റ അവർകളെ ശാഖാപരമായ കാര്യങ്ങളിൽ ഞങ്ങൾ തഖ്ലീദ് ചെയ്യുന്നു. വിശ്വാസ പരമായ കാര്യങ്ങളിൽ അബുഹസനുൽ അശ്അരി(റ)യെയും, അബൂമൻസൂറുൽ മാതുരീദി(റ)യെയു ഞങ്ങൾ അനുഗമിക്കുന്നു. സൂഫിയ്യ ത്വരീഖത്തിൽ ഞങ്ങൾ ഖാദിരിയ്യ, ചിശ്തിയ്യ, നഖ്ശബന്തിയ്യ, സുഹ്റവർദിയ്യ ഇ വഴികളിൽ ചേർന്നവരാണ്.

രണ്ടാമത്, ദീനീവിഷയത്തിൽ ഞങ്ങളുടെയടുക്കൽ ഖുർആൻ, ഹദീസ്, ഇജ്മാഅ്, മദ്ഹബിന്റെ അഇമ്മത്തുകളുടെ ഖൗൽ ഇങ്ങനെ എന്തെങ്കിലും ഒരു ദലീൽ ഇല്ലാതെ ഞങ്ങൾ ഒന്നും സംസാരിക്കുകയില്ല.

മേൽ പറഞ്ഞതിനോട് കൂടെ തെറ്റ്കുറ്റങ്ങളിൽ നിന്നും മറവികളിൽ നിന്നും ഞങ്ങൾ പരിശുദ്ധരാണെന്ന് നമുക്ക് വാദമില്ല. അങ്ങനെ എന്തെങ്കിവും ഞങ്ങളുടെ വാക്കുകളിലോ മറ്റോ കണ്ട് മുട്ടിയാൽ അത് ഞങ്ങളെ ഉണർത്തിയാൽ അതിൽ നിന്ന് ഞങ്ങൾ മടങ്ങുന്നതിനോ മടങ്ങിയെന്ന് പരസ്യം ചെയ്യുന്നതിനോ ലജ്ജയോ നാണക്കേടോ ഞങ്ങളെ തടയുന്നില്ല.

നമ്മുടെ മുൻഗാമികളായ സഹാബാക്കളും ഇമാമീങ്ങളു



മെല്ലാം അവർ പറഞ്ഞ അഭിപ്രായങ്ങളിൽ നിന്ന് പിന്നീട് മടങ്ങിയിരുന്നുവെന്ന് നമുക്ക് അറിയാം. നമ്മുടെ ഇമാം ഇമാമുനാ ഷാഫിഈ (റ)വിന് ജദീദും ഖദീമുമായ രണ്ട് ഖൗലുകൾ ഉണ്ട്. അപ്പോൾ ആദ്യം പറഞ്ഞതിൽ നിന്ന് അദ്ദേഹം മടങ്ങി രണ്ടാമത്തെ അഭിപ്രായത്തെ സിഥിരപ്പെടുത്തി എന്ന് നമുക്ക് മനസ്സിലാക്കാം. സഹാബത്തുൽ കിറാം പലരും തന്നെ മറ്റ്ചിലരുടെ അഭിപ്രായങ്ങളിലേക്ക് മടങ്ങിയതായും നമുക്ക് കാണാം.

ഈസാഹചര്യത്തിൽ തെറ്റ് വ്യക്തമാക്കി തന്നാൽ ഞങ്ങൾ അതിൽ നിന്ന് മടങ്ങുക തന്നെ ചെയ്യും. അതിൽ ഞങ്ങൾക്ക് യാതൊരു ലജ്ജയും നാണക്കേടുമില്ല.

അപ്പോൾ പണ്ഡിതന്മാരിൽ ആരെങ്കിലും ഞങ്ങൾ പറഞ്ഞ ഏതെങ്കിലും ഹുകുമിൽ തെറ്റ് പറ്റി എന്ന് വ്യക്തമാക്കി തന്നാൽ അത് വിശ്വാസപരമായ കാര്യത്തിലാണെങ്കിൽ ഇമാമുകളുടെ ഉദ്ധരണികൾ കൊണ്ട് ഞങ്ങൾക്ക് സ്ഥിരപ്പെടുത്തി തരണം. ശാഖാപരമായ കാര്യത്തിൽ പെട്ടതാണെങ്കിൽ മദ്ഹബിന്റെ ഇമാമുകളുടെ പ്രബലമായ അഭിപ്രായം അനുസരിച്ചാണ് ആ തെറ്റ് എന്ന് മനസ്സിലാക്കി തരണം. അങ്ങനെ ആരെങ്കിലും ചെയ്താൽ ഞങ്ങളുടെ പക്കൽ നിന്ന് നാവ് കൊണ്ടും മനസ്സ് കൊണ്ടും നല്ലൊരു സ്വീകാര്യതയല്ലാതെ ഉണ്ടാവുകയില്ല. ഹൃദയം കൊണ്ടും അവയവങ്ങളെ കൊണ്ടും ഏറെ നന്ദിയല്ലാതെ ഉണ്ടാവുകയില്ല. (പരിപൂർണ്ണമായി അത് സ്വീകരി ക്കുമെന്നർഥം).

മൂന്നാമതായി, ഞങ്ങളുടെ നാടുകളിൽ വഹാബി എന്ന പ്രയോഗം സാങ്കേതികമായി ഇമാമീങ്ങളെ തഖ്ലീദ് ചെയ്യുന്നതിനെ ഉപേക്ഷിക്കുന്നവരെ സംബന്ധിച്ചാണ് പറയുന്നത്.

പിന്നീട് മഹോന്നതമായ സുന്നത്ത് കൊണ്ട് അമൽ ചെയ്യുകയും പുതിയ കാര്യങ്ങളെ ഉപേക്ഷിക്കുകയും വൃത്തി കെട്ട ആചാരങ്ങളെ ഉപേക്ഷിക്കുകയും ചെയ്യുന്നവരുടെ മേലും വഹാബി എന്ന് പറഞ്ഞ് തുടങ്ങി. ഏത് വരെ എന്ന് വച്ചാൽ ബോംബെയിലും പ്രാന്ത പ്രദേശങ്ങളിലും ആരെങ്കിലും ഔലിയാക്കന്മാരുടെ ഖബ്റ് സുജൂദു ചെയ്യാതിരുന്നാൽ അതിനെ ത്വവാഫ് ചെയ്യാതിരുന്നാൽ അവനെകുറിച്ചും വഹാബി എന്ന് പറയും.

എന്നല്ല പലിശപോലുള്ള പാപങ്ങൾ അത് നിഷിദ്ധമാണ് അ ദീൻ നിരോധിച്ചതാണ് എന്ന് പരസ്യമായി പറഞ്ഞാൽ അവനു വഹാബിയാണ്. അങ്ങനെ വഹാബി എന്ന പ്രയോഗം പ നിലക്കും നടന്ന് കൊണ്ടിരിക്കുന്നു. ഇപ്പോൾ അവിടം വി ഒരാളെ അസഭ്യം പറയണമെന്ന് വിചാരിച്ചാൽ അതിനു യോഗിക്കുന്ന വാക്കും വഹാബി എന്നായിത്തീർന്നു. അപ്പോ ഒരാളെ സംബന്ധിച്ച് അയാൾ വഹാബിയാണെന്ന് പറഞ്ഞാ അയാൾ വിശ്വാസം ഫസാദായവനാണ് എന്ന് അർത്ഥ ഇപ്പോൾ വരുന്നില്ല. പിന്നെ അയാൾ സുന്നിയാണ് ഹനഫിയ്യാണ്, സുന്നത്ത് കൊണ്ട് അമൽ ചെയ്യുന്നയാളാണ് ബിദ്അത്തിൽ നിന്ന് വെടിഞ്ഞ് നിൽക്കുന്നയാളാണ്, പാപങ്ങ ചെയ്യുന്നതിൽ നിന്ന് അല്ലാഹു വിനെ പേടിച്ച് ഒഴിയുന യാളാണ്. (അപ്പോൾ വഹാബി പ്രയോഗം ഇ അവസ്ഥയിലേക്ക് എത്തിച്ചേർന്നിരിക്കുന്നു.)

നമ്മുടെ ശൈഖന്മാരും, ഉസ്താദ്മാരും സുന്നത്തിനെ ഹയാത്താക്കുന്നതിൽ അധ്വാനിക്കുന്നവരായി. ബിദ്അത്തിനെ അങ്ങേയറ്റം വെറുക്കുകയും ചെയ്തു. അപ്പോ അവർക്കെതിരെ ഇബ്‌ലീസിന്റെ സൈന്യം ദേഷ്യപ്പെട്ടു. അ ശൈഖന്മാരുടെ കലാമുകളെ അവർ മാറ്റി മറിച്ചു. അവരുടെ മേൽ ഇല്ലാത്തത് വെച്ചുകെട്ടി. അവരുടെ മേൽ പല അപവ ദങ്ങളും പ്രചരിപ്പിച്ച് അവരെ സംബന്ധിച്ച് വഹാബികൾ എന്നാരോപിച്ചു. എന്നാൽ ഈ ദുഷ് പ്രചരണങ്ങളി നിന്നെല്ലാം അവർ പരിശുദ്ധരാണ്. അല്ലാഹു അവരെ പരിശുദ്ധരാക്കി. ഇതെല്ലാം അല്ലാഹുവിന്റെ പ്രത്യേക ക്കാരാ ദാസന്മാരിൽ അല്ലാഹുനടത്തുന്ന നടപടികൾ മാത്രമാണ്.

وكذالك جعلنا لكل نبي عدوا شيطين الانس والجن يوحى بعضهم الى بعض
زخرف القول غرورا ولو شاء ربك ما فعلوه فذرهم وما يفترون

"അപ്രകാരം ഓരോ പ്രവാചകനും മനുഷ്യരിലും ജിന്നുകളിലുംപെട്ട പിശാചുക്കളെ നാം ശത്രുക്കളാക്കി കബളിപ്പിക്കുന്ന ഭംഗിവാക്കുകൾ അവർ അന്യോന്യ ദുർബോധനം ചെയ്യുന്നു. നിന്റെ രക്ഷിതാവ് ഉദ്ദേശിച്ചിരുന്നു എങ്കിൽ അവരത് ചെയ്യുമായിരുന്നില്ല. അതുകൊണ്ട് അവർ കെട്ടിച്ചമയ്ക്കുന്ന കാര്യങ്ങളുമായി അവരെ നീ വിട്ടേക്കുക."



അപ്പോൾ ഇത് അല്ലാഹുവിന്റെ അംബിയാക്കന്മാരിൽ തന്നെ ഉണ്ടായിത്തീർന്നപ്പോൾ അല്ലാഹുവിന്റെ അംബിയാക്കന്മാരുടെ സ്ഥാനത്ത് നില കൊള്ളുന്നവരും അവരുടെ ഖലീഫമാരുമായ ഉലമാക്കളിൽ ആ അവസ്ഥ നിർബന്ധമായും ഉണ്ടാകുക തന്നെ ചെയ്യും.

നബി(സ) തങ്ങൾ പറഞ്ഞു.

نحن معاشر الأنبياء اشد الناس بلاء ثم الأمثل ثم الأمثل ليتوفر حظهم
ليكمل لهم اجرهم

"ഞങ്ങൾ അഥവാ അംബിയാക്കന്മാരുടെ സമൂഹം ജനങ്ങളിൽ ഏറ്റവും കടുത്ത പരീക്ഷണത്തിന്റെ ഉടമകളാണ്. പിന്നീട് അവരോട് ഏറ്റവും അടുത്തവരും. എന്തിനാണ് അവർക്ക് ഇത്ര കടുത്ത പരീക്ഷണങ്ങൾ കൊടുക്കുന്നത്. കടുത്ത അമലുകൾ കൊടുത്ത് അവരെ പരീക്ഷിച്ചത് പോലെ തന്നെ കടുത്ത വിപത്തുകളും പ്രശ്നങ്ങളും പ്രയാസങ്ങളും കൊടുത്ത് അല്ലാഹു അവരെ പരീക്ഷിച്ചു. ദുൻയാവിൽ രണ്ട് വിധത്തിലുള്ള ഓഹരികൾ അവർക്ക് പൂർത്തീകരിക്കാൻ വേണ്ടിയാണിത്. അമൽ കൊണ്ടും പരീക്ഷണങ്ങൾ കൊണ്ടും."

അപ്പോൾ ബിദ്അത്തുകൾ നടപ്പിലാക്കിയവർ തന്നിഷ്ടത്തെ ആരാധ്യ വസ്തുവാക്കിയപ്പോൾ ആ കൂട്ടർ ചില നുണകളും വ്യാജങ്ങളും ഞങ്ങളിലേക്ക് ചേർക്കുന്നവരായിത്തീർന്നു. അത് കൊണ്ട് നിങ്ങളുടെ സന്നിധിയിലേക്ക് മദ്ഹബിന് ഖിലാഫായ എന്തെങ്കിലും ഞങ്ങളെ സംബന്ധിച്ച് ആരോപിക്കപ്പെട്ടാൽ അതിലേക്ക് നിങ്ങൾ തിരിഞ്ഞ് നോക്കേണ്ടതില്ല. ഞങ്ങളെ സംബന്ധിച്ച് ഖൈറല്ലാതെ നിങ്ങൾ വിചാരിക്കുകയും വേണ്ട. എന്തെങ്കിലും ഒരു സംശയമുണ്ടെങ്കിൽ ഞങ്ങളിലേക്ക് നിങ്ങൾക്ക് എഴുതുകയും ചെയ്യാം. നിങ്ങൾക്ക് യാഥാർത്ഥ്യം ഞങ്ങൾ അറിയിച്ച് തരും. നിങ്ങൾ നമ്മുടെയടുക്കൽ ഇസ്‌ലാമിക വൃത്തത്തിന്റെ നാരായ വേരാണ്. ഇനി നിങ്ങളുടെ ചോദ്യത്തിന് മറുപടി താഴെ കൊടുക്കുന്നു.

ഞങ്ങളുടെയും ഞങ്ങളുടെ ശൈഖന്മാരുടെയുമടുക്കൽ

സയ്യിദുൽ മുർസലീനായ നബി (സ) തങ്ങളെ (റൂഹീഫിദാഹു) സിയാറത്ത് ചെയ്യൽ ഏറ്റവും ഉന്നതമായ ഒരു ആരാധനയാണ് ഹജ്ജ് മറ്റ് പ്രതിഫലാർഹമായ അമലുകളുടെ കൂട്ടത്തിൽ മുഖ്യമായ അമലാണ്. പരലോകത്തിന്റെ മഹോന്നതമായ പദവികൾ കാരണമാക്കുന്നതിനുള്ള അമലാണ്. സർവ്വോപരി വാജിബാത്തുകളോടടുത്ത ഒരു അമലാണ്. അത് കരസ്ഥമാ ക്കാൻ വാഹനം തയ്യാറാക്കി പോകലെ മാർഗ്ഗമുള്ളുവെങ്കിൽ അതും ആത്മാർപ്പണം ചെയ്തിട്ടാണെങ്കിൽ അതും .... എങ്ങനെയാണെങ്കിലും അതും ചെയ്യേണ്ടതാണ്.

യാത്രക്ക് ഒരുങ്ങുമ്പോൾ നബി(സ) തങ്ങളെ സിയാറത്ത് ചെയ്യുന്നത് തന്നെ കരുതി പോകുകയും വേണം. അതോടൊപ്പം നബി(സ) തങ്ങളുടെ പള്ളി സിയാറത്ത് ചെയ്യലും മദീനാ മുനവ്വറയിലെ പ്രത്യേക സ്ഥലങ്ങൾ സന്ദർശിക്കലും കരുതണം. അല്ലാമാ ഇബ്നു ഹുമാം പറയുന്നു. നബി(സ) തങ്ങളെ സിയാറത്ത് ചെയ്യുവാനായി മദീനയിലേക്ക് പോകുമ്പോൾ ഖബർ സിയാറത്ത് ചെയ്യുന്നതിനെ കരുതണം. നബി(സ) തങ്ങളുടെ പള്ളി സന്ദർശിക്കുമ്പോൾ അതിന്റെ പ്രതിഫലവും കരസ്ഥമാകും. ഈ രീതി സ്വീകരിക്കുന്നതിലാണ് നബി(സ) തങ്ങളെ ബഹുമാനിക്കലും വന്ദിക്കലുമെല്ലാമുള്ളത്. നബി(സ) തങ്ങളുടെ തിരുവചനം ഇപ്പറഞ്ഞതിനോട് യോജിക്കുന്നുണ്ട്.

من جائنى زائرا لا تحمله حاجة الا زيارتى كان حقا علي ان اكون شفيعا له يوم القيمة (حديث)

"എന്നെ സന്ദർശിക്കലല്ലാതെ മറ്റൊരു ലക്ഷ്യവുമില്ലാതെ ആരെങ്കിലും എന്നെ സന്ദർശിക്കുന്നതിനായി വന്നാൽ അന്ത്യ നാളിൽ ഞാൻ അവന് ശുപാർശകനാവും."

മുല്ലാ ജാമി (റ) പറയുന്നു. ഞാൻ ഹജ്ജിനെ വിട്ട് സിയാറത്തിനെ വേർതിരിക്കും. അതായത് ഞാൻ സിയറത്തിന് മാത്രമായിത്തന്നെ പോകും. ഹജ്ജിനോടുകൂടിയല്ല, ഉംറയോടു കൂടിയല്ല, മറ്റ് ഒന്നിനോടും കൂടിയല്ല. കാരണം അതാണ് യഥാർത്ഥ ഒരു മുഹിബ്ബിന് കടമപ്പെട്ടിരിക്കുന്നത്. ഉദാഹരണം പറയുകയാണെങ്കിൽ നാം ഒരാളെ സന്ദർശിക്കുകയാണെങ്കിൽ



വേറൊരു കാര്യത്തിന് പോകുന്ന കൂട്ടത്തിൽ അയാളെ സന്ദർശിക്കുന്നുവെന്ന് പറയുകയാണെങ്കിൽ ആ സന്ദർശനത്തിന് അയാൾ ഒരു വില കൽപിക്കുകയില്ല. മറ്റെന്തോ കാര്യത്തിന് വന്നു. അതേ സമയം അയാളെ സന്ദർശിക്കൽ മാത്രമെ ഉദ്ദേശമുള്ളുവെങ്കിൽ അതിൽ ഒരു പ്രത്യേകതയുണ്ടാവും.

വഹാബികൾ പറയുന്നത് മദീനാ മുനവ്വറയിലേക്ക് യാത്ര പോകുന്നവർ പള്ളി സിയാറത്തിനെയല്ലാതെ കരുതാൻ പാടില്ലാ എന്നാണ്. لا تشد الرحال الا الى ثلاثة مساجد (മൂന്ന് പള്ളികളിലേക്കല്ലാതെ വാഹനം തയ്യാറാക്കപ്പെടരുത്) എന്ന ഹദീസ് തെളിവായി പിടിച്ച് കൊണ്ടുള്ള അവരുടെ വാദം മർദൂദ് (തള്ളപ്പെടേണ്ടത്) ആണ്. കാരണം നബി(സ) തങ്ങളെ സിയറത്ത് ചെയ്യുന്നതിനെ വിലക്കുന്ന ഒരു ആശയവും ഈ ഹദീസിലില്ല. എന്നല്ല കൂർമ ബുദ്ധിയും ഗ്രാഹ്യ ശേഷിയുമുള്ള ഒരാൾ ഈ ഹദീസിനെ പറ്റി ചിന്തിക്കുകയാണെങ്കിൽ അയാൾക്ക് വളരെ വ്യക്തമായി തന്നെ മനസ്സിലാകും നബി(സ) തങ്ങളെ സിയാറത്ത് ചെയ്യുന്നതിന് പ്രത്യേക വാഹനം തയ്യാറാക്കി പോകുകയെന്നത് ശറഇൽ അനുവദനീയമാണെന്ന്. മാത്രമല്ല മൂന്ന് പള്ളികളിലേക്ക് വാഹനം തയ്യാറാക്കുന്നതിനേക്കാൾ ശ്രേഷ്ഠമാണെന്ന്.

കാരണം ഈ മൂന്ന് പള്ളികളിലേക്ക് പ്രത്യേകം വാഹനം തയ്യാറാക്കി പോകാമെന്ന് ശറഅ് പറഞ്ഞപ്പോൾ അതിന്റെ ഉദ്ദേശം ദുൻയാവിലുള്ള മറ്റ് ഏത് പള്ളിയേക്കാളും ശ്രേഷ്ഠമാണ് ഈ മൂന്ന് പള്ളികൾ. അതിന്റെ പേരിൽ ആ മൂന്ന് പള്ളികളിലേക്ക് പ്രത്യേകം വാഹനം തയ്യാറാക്കി പോകുന്നതിനെ അനുവദിക്കുന്നു എന്നാണ്. അപ്പോൾ അതിനേക്കാൾ എത്രയോ ഉത്തമമായ കഅ്ബ, അർശ്, കുർസ് ഇവയേക്കാളൊക്കെ ശ്രേഷ്ഠമായ സ്ഥലമാണ് നബി (സ) തങ്ങൾ അന്ത്യ വിശ്രമം കൊള്ളുന്ന സ്ഥലം. അത്ര മഹത്വമേറിയ ഒരു സ്ഥലത്തേക്ക് വാഹനം തയ്യാറാക്കി പോകുകയെന്നത് മറ്റേതിനേക്കാൾ ഏറ്റവും വലുതാണ്. ഈ മൂന്ന് പള്ളികളിലേക്ക് യാത്ര ചെയ്യുന്നതിനേക്കാൾ വലുതാണ്.

ഈ മസ്അല നാം ഈ പറഞ്ഞതിനേക്കാൾ വളരെ

വിശദമായിട്ട് ശൈഖുൽ അല്ലാമ ശംസു ഉലമാഇൽ ആമിലീൻ മൗലാനാ റശീദുദ്ദീൻ അഹ്മദ് ഗൻഗോഹി(റ) തന്റെ ഗ്രന്ഥമായ زبدة المناسك فى فضل زيارة المدينة المنورة എന്ന കിതാബിൽ വിവരിച്ചിട്ടുണ്ട്. ഈ ഗ്രന്ഥം പല പ്രാവശ്യം പ്രസിദ്ധീകരിച്ചിട്ടുള്ളതാണ്. ശൈഖ് മശാഇഖിനാ മൗലാനാ മുഫ്തി സദ്റുദ്ധീൻ ദഹ്ലവി (ഖഃസി) യ്ക്ക് ഈ വിഷയത്തിൽ ഒരു രിസാലയുണ്ട്. الطامة الكبرى على الوهابية എന്നാണ് അതിന്റെ പേര്. അതിൽ ഈ വിഷയം വ്യക്തമായി വിവരിച്ചിട്ടുണ്ട്.



## തവസ്സുൽ

ചോദ്യം:- 3,4 ഒരാൾക്ക് അയാളുടെ പ്രാർത്ഥനകളിൽ നബി (സ) തങ്ങളെ കൊണ്ട് ഇട തേടൽ (തവസ്സുൽ) ജാഇസാകുമോ ഇല്ലേ? നിങ്ങളുടെയടുക്കൽ സലഫു സ്വാലിഹീങ്ങളായ അംബിയാക്കൾ ശുഹദാക്കൾ ഔലിയാക്കൾ എന്നിവരെ കൊണ്ടൊക്കെ തവസ്സുലാക്കൽ ജാഇസാകുമോ ഇല്ലേ.

മറുപടി:- ഞങ്ങളുടെയടുക്കലും ഞങ്ങളുടെ ശൈഖന്മാരുടെയടുക്കലും അംബിയാക്കൾ ശുഹദാക്കൾ ഔലിയാക്കൾ സിദ്ധീഖിങ്ങൾ എന്നിവരെ അവരുടെ ജീവിത കാലത്തും അവരുടെ വഫാത്തിന് ശേഷവും തവസ്സുൽ അനുവദനീയമാണ്.

اللهم إنى اتوسل اليك بفلان ان تستجيب دعوتى وتقضي حاجتى

"അല്ലാഹുവേ എന്റെ പ്രാർത്ഥനകൾ സ്വീകരിക്കപ്പെടാനും എന്റെ ആവശ്യങ്ങൾ നിറവേറുവാനും ഇന്ന മഹാനെ ക്കൊണ്ട് ഞാൻ തവസ്സുലാക്കുന്നു."

ഇത് പോലുള്ള വാചകങ്ങൾ ശൈഖുനാ മൗലാനാ ഷാഹ് മുഹമ്മദ് ദഹ്ലവി, മൗലാനാ റശീദ് അഹമദ് ഗൻഗോഹി, പോലുള്ള മഹാന്മാരുടെ ഗ്രന്ഥങ്ങളിൽ വ്യകതമായി രേഖപ്പെടുത്തിയിട്ടുള്ളതാണ്. ഈ മസ്അല ഫതാവാ റശീദിയ്യാ 1/98-ാം പേജിൽ വ്യക്തമായി പറഞ്ഞിട്ടുള്ളതാണ്.

## നബി(സ) തങ്ങളുടെ ഖബറിലെ ജീവിതം

ചോദ്യം:– 5 സയ്യിദുനാ നബി (സ) തങ്ങളുടെ മഹത്തായ ഖബർ ശരീഫിലുള്ള ഹയാത്തിനെ സംബന്ധിച്ച് നിങ്ങളുടെ അഭിപ്രായമെന്ത്? അത് നബി തങ്ങൾക്ക് മാത്രം പ്രത്യേകമായതാണോ? അല്ല മറ്റ് മുഅ്മിനീങ്ങൾക്കുളളത് പോലെ തന്നെയാണോ?

മറുപടി:– നമ്മുടെയടുക്കലും നമ്മുടെ മഹാന്മാരായ ശൈഖന്മാരുടെയടുക്കലും സയ്യിദുനാ നബി(സ) തങ്ങൾ അവിടുത്തെ ഖബർ ശരീഫിൽ ഹയ്യ് (ജീവിച്ചിരിക്കുന്നവർ) തന്നെയാണ്. എന്നല്ലാ നബി(സ) തങ്ങളുടെ ഖബർ ജീവിതം ദുൻയവിയായ ജീവിതം പോലെ തന്നെയാണ്. പക്ഷെ തക്‌ലീഫില്ലായെന്ന് മാത്രം (ശറഅ് കൊണ്ടുള്ള കൽപന) ഇത് നബി (സ) തങ്ങൾക്ക് കൂടാതെ മറ്റ് അംബിയാക്കൾക്കും ശുഹദാക്കൾക്കുമുള്ളതാണ്. മറ്റ് മുഅ്മിനീങ്ങളുടെ ജീവിതം അതുപോലെയല്ല. ഇത് ഇമാം സുയൂതി (റ) അദ്ദേഹത്തിന്റെ ഗ്രന്ഥമായ أنباء الأذكياء فى حيوة الأنبياء ൽ വളരെ വ്യക്തമായി എഴുതിയിട്ടുണ്ട്. ഇമാം ശൈഖ് തഖിയുദ്ദീനുസ്സുബുക്കി(റ) അംബിയാഅ് ശുഹദാഇന്റെ ഖബറിലുള്ള ജീവിതം ദുൻയാവിലുള്ള ജീവിതം പോലെയാണെന്ന് വ്യക്തമാക്കിയിട്ടുണ്ട്. ഇതിന് സാക്ഷ്യമായി കൊണ്ട് വന്നിരിക്കുന്നത് മൂസാ (അ) യുടെ നമസ്കാരമാണ്. കാരണം നമസ്കാരം എന്ന സംഗതിക്ക് ശരീരം ആവശ്യമാണല്ലോ? അപ്പോൾ ഇത് കൊണ്ട് സ്ഥിരപ്പെട്ടു. നബി(സ) യുടെ ഖബറിലെ ജീവിതം ദുൻയവിയ്യും ആലമുൽ ബർസഖിലായത് കൊണ്ട് ബർസഖിയുമാണെന്ന്. നമ്മുടെ ശൈഖ് ശംസുൽ ഇസ്‌ലാം മുഹമ്മദ് ഖാസിം നനൂതവി (റ) ക്ക് ഈ വിഷയത്തിൽ വളരെ വിലപ്പെട്ടതും അഗാധവുമായ ഒരു ഗ്രന്ഥമുണ്ട്. അത് അച്ചടിക്കപ്പെടുകയും പ്രസിദ്ധീകരിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. അതിന്റെ പേര് ആബേഹയാത്ത് (ماء الحيوة)താണ്.



## നബി(സ) തങ്ങളിലേക്ക് തിരിഞ്ഞ് നിന്ന് സിയാറത്ത്

ചോദ്യം:– 6 മസ്ജിദുന്നബവിയിൽ വെച്ച് ദുആചെയ്യുന്ന ഒരാൾക്ക് അയാളുടെ മുഖം നബി(സ) തങ്ങളുടെ ഖബറിന്റെ ഭാഗത്തേക്ക് തിരിക്കണോ? എന്നിട്ട് നബി(സ)യെ കൊണ്ട് തവസ്സുൽ ചെയ്ത് അല്ലാഹുവിനോട് ചോദിക്കണോ?

മറുപടി:–

ഇമാം മുല്ലാ അലിയ്യുൽഖാരി (റ) തന്റെ مسلك എന്ന ഗ്രന്ഥത്തിൽ ഈ വിഷയത്തെ പറ്റിപ്പറയുന്നു. ഫുഖഹാക്കളുടെയിടയിൽ ഈ വിഷയത്തിൽ അഭിപ്രായ ഭിന്നതയുണ്ട്. അബുല്ലൈസ് (റ) ഉം അദ്ദേഹത്തിന്റെ അനുഗാമികളും ഇമാം കർമാനി(റ) ഇമാം സറൂജി(റ) എന്നീ നമ്മുടെ ചില ശൈഖന്മാരും പറയുന്നത് സന്ദർശകരായ ആളുകൾ ഖിബ്‌ലക്ക് അഭിമുഖമായി നിൽക്കണമെന്നാണ്. ഇമാം അബൂഹനീഫ(റ) ഇമാം ഹസൻ(റ) എന്നിവരെ തൊട്ട് ഇങ്ങനെയാണ് ഉദ്ധരിക്കപ്പെട്ടിട്ടുള്ളത്. പക്ഷെ ഇമാം ഇബ്നു ഹുമാം (റ) പറയുന്നു ഇമാം അബൂഹനീഫ(റ) യെ തൊട്ട് ഉദ്ദരിക്കപ്പെട്ട ഒരു ഹദീസ് കൊണ്ട് നേരത്തെ പറഞ്ഞ അബുല്ലൈസ് (റ)ന്റെ അഭിപ്രായം മർദൂദാണ്. അബൂഹനീഫ(റ) റിപ്പോർട്ട് ചെയ്യുന്നു. അബ്ദുല്ലാഹിബ്നു ഉമർ (റ) പറയുന്നു. സുന്നത്തിൽപ്പെട്ടതാണല്ലോ റസൂലുല്ലാഹി (സ)യുടെ ഖബറിന്റെയടുക്കൽ നീ ചെല്ലുക. പിന്നെ ഖബറിന്റെ ഭാഗത്തേക്ക് നിന്റെ മുഖം തിരിക്കുക. പിന്നെ നീ പറയുക

السلام عليك ايها النبي ورحمة الله وبركاته

അബ്ദുല്ലാഹിബ്നു മുബാറക്(റ) യെ തൊട്ട് ഇമാം مجد الدين റിപ്പോർട്ട് ചെയ്ത രിവായത്ത് ഉപോൽബലകമാണ്. അബ്ദുല്ലാ ഹിബ്നു മുബാറക്(റ) പറയുന്നു. അബൂഹനീഫ(റ) പറയുന്നത് ഞാൻ കേട്ടു. അബു അയ്യൂബു സ്സഖ്തിയാനി (റ) ഞാൻ മദീനത്തുള്ളപ്പോൾ സിയാറത്തിനായി മദീനയിൽ വന്നു. അപ്പോൾ ഞാൻ പറഞ്ഞു. അബൂ അയ്യൂബുസ്സഖ്തിയാനി (റ) എന്ത് ചെയ്യുന്നെന്ന് ഞാൻ നോക്കും. അങ്ങനെ ചെന്ന് നോക്കുമ്പോൾ അദ്ദേഹത്തിന്റെ മുതുക് ഭാഗത്തെ ഖിബ്‌ലയുടെ

ഭാഗത്തേക്ക് തിരിക്കുകയും അദ്ദേഹത്തിന്റെ മുഖത്തെ റസൂലുല്ലാഹി (സ) യുടെ മുഖത്തേക്ക് തിരിക്കുകയും ചെയ്തു. അവിടെനിന്ന് അദ്ദേഹം കരഞ്ഞു. കരച്ചിലുണ്ടാക്കി കരഞ്ഞതല്ല. അങ്ങനെ ഒരു ആലിമിന്റെ നിൽപ് അദ്ദേഹം അവിടെ നിന്നു.

ഈ സംഭവങ്ങളെല്ലാം റിപ്പോർട്ട് ചെയ്തതിന് ശേഷം അല്ലാമ ഖാരി (റ) പറയുന്നു. ഇമാം അബൂഹനീഫ(റ) ഈ വിഷയത്തിൽ ആദ്യം മുതറദ്ദിദായതിന് ശേഷം (സംശയ മുള്ളയാൾ) പിന്നീട് അദ്ദേഹം പ്രബലമാക്കിയത് നബി(സ) തങ്ങളിലേക്ക് മുഖം തിരിച്ച് നിൽക്കണമെന്ന് തന്നെയാണ്. ഈ രണ്ട് രിവായത്തുകൾ തമ്മിൽ സമന്വയിപ്പിക്കുവാനും സാധിക്കും. (അത് താഴെ വിവരിക്കുന്നു)

രണ്ട് രിവായത്തും ശരിയാണ്. രണ്ടും അനുവദനീയവു മാണ്. അതായത് സിയാറത്തിന്റെ സമയത്ത് നബി(സ) തങ്ങളിലേക്ക് തിരിഞ്ഞ് നിൽക്കുക. ദുആ ചെയ്യുന്ന സമയത്ത് ഖിബ്‌ലക്ക് നേരെ തിരിഞ്ഞ് നിൽക്കുക.

ഇതാണ് ഞങ്ങളുടെയടുക്കൽ മഖ്ബൂലായത്. ഞങ്ങളുടെയും ഞങ്ങളുടെ ശൈഖന്മാരുടെയും അമലും ഇതനുസരിച്ചാണ്. ഇതാണ് സിയാറത്ത് ചെയ്യുന്ന സമയത്തുള്ള ദുആയിലുള്ള ഹുക്മ് (വിധി). ഇമാം മാലിക് (റ) വിനെ തൊട്ട് ഉദ്ദരിക്കപ്പെട്ട അഭിപ്രായവും ഇത് തന്നെയാണ്. അദ്ദേഹത്തോട് ഖലീഫമാർ സിയാറത്ത് സംബന്ധമായി ചോദിച്ചപ്പോൾ അദ്ദേഹം മറുപടി നൽകിയതും ഇപ്രകാരം തന്നെ. ഇത് നമ്മുടെ ശൈഖായ മഹാനായ ഗംഗോഹി(റ) അദ്ദേഹത്തിന്റെ രിസാലയായ زبدة المناسك ൽ വ്യക്തമാക്കിയിട്ടുണ്ട്. പിന്നെ തവസ്സുലിനെ സംബന്ധിച്ച് മുൻ പേജുകളിൽ നാം പറഞ്ഞ് പോയതാണല്ലോ.



## ദലാഇലുൽ ഖൈറാത്ത്

ചോദ്യം:- 7 നബി(സ) തങ്ങളുടെ മേൽ സ്വലാത്ത് പെരുപ്പിക്കുക, ദലാഇലുൽ ഖൈറാത്ത് മറ്റ് ഔറാദുകൾ ചൊല്ലുക ഇതിനെ സംബന്ധിച്ച് നിങ്ങളുടെ അഭിപ്രായമെന്ത്?

മറുപടി:- നബി (സ) തങ്ങളുടെ മേൽ സ്വലാത്ത് അധികരിപ്പിക്കുകയെന്നത് ഞങ്ങളുടെയടുക്കൽ മുസ്തഹബ്ബ് തന്നെയാണ്. എന്ന് തന്നെയല്ല അല്ലാഹുവിന് വേണ്ടി ചെയ്യപ്പെടുന്ന വണക്കങ്ങളിൽ ഏറ്റവും കൂടുതൽ സ്വീകാര്യത ആഗ്രഹിക്കപ്പെടുന്ന ഒരു അമലാണ് സ്വലാത്ത്. മൻദൂബാത്തു കളിൽ ഞങ്ങളുടെയടുക്കൽ ഏറ്റവും വലിയ സംഗതിയുമാണത്. അത് ദലാഇലുൽ ഖൈറാത്ത് ഓദികൊണ്ടാണെങ്കിലും വേണ്ടി യില്ല. ഈ വിഷയത്തിൽ രചിക്കപ്പെട്ട സ്വലാത്തുകൾ ഉൾ കൊള്ളുന്ന ഔറാദുകൾ ഓതിയിട്ടാണെങ്കിലും വേണ്ടിയില്ല.

പക്ഷേ നമ്മുടെയടുക്കൽ ഏറ്റവും അഫ്ളൽ നബി(സ) തങ്ങളുടെ തിരുനാവ് കൊണ്ട് മൊഴിഞ്ഞതായി ശരിയായി റിപ്പോർട്ട് ചെയ്യപ്പെട്ട സ്വലാത്തുകളാണ്. അല്ലാത്ത ഒരു സ്വലാത്ത് ആരെങ്കിലും ചൊല്ലിയാൽ അത് മഹത്വത്തിൽനിന്ന് ഒഴിവാകുകയില്ല. നബി(സ) തങ്ങളുടെ ബിശാറത്തിന് (സന്തോഷ വാർത്തയ്ക്ക്) അവൻ അർഹനാകുകയും ചെയ്യും. അതായത് എന്റെ മേൽ ആരെങ്കിലും ഒരു സ്വലാത്ത് ചൊല്ലിയാൽ അല്ലാഹു(സു:ത) അവന് 10 ഗുണങ്ങൾ ചെയ്യും എന്ന നബി (സ) തങ്ങളുടെ സന്തോഷ വാർത്തയ്ക്ക് അവൻ അർഹനാകും. നമ്മുടെ ശൈഖ് അല്ലാമ ഗംഗോഹി(റ) ദലാഇലുൽ ഖൈറാത്ത് ഓതുമായിരുന്നു. അത് പോലെ തന്നെ നമ്മുടെ നേതാക്കന്മാരായ മറ്റ് ശൈഖന്മാരും ഓതുമായിരുന്നു.

ഖുതുബുൽ ആലം ഹസ്രത്ത് ഇംദാദുല്ലാഹ് മുഹാജി റുൽ മക്കി(റ) അദ്ദേഹത്തിന്റെ ارشادات ൽ എഴുതിയിട്ടുണ്ട്. തന്റെ ശിഷ്യന്മാരോട് അദ്ദേഹം കൽപ്പിക്കുകയും ചെയ്തിട്ടുണ്ട് دلائل الخيرات നിത്യമായി ചൊല്ലണമെന്ന്. അവരെല്ലാവരും തന്നെ دلائل الخيرات റിപ്പോർട്ട് ചെയ്യുന്നവരുമായിരുന്നു. മൗലാനാ ഗംഗോഹി(റ) തന്റെ അനുയായികൾക്ക് ദലാഇലുൽ ഖൈറാത്തിന്റെ ഇജാസത്ത് കൊടുക്കുകയും ചെയ്യുമായിരുന്നു.

## തഖ്ലീദ്

ചോദ്യം:– 8,9,10 നാല് ഇമാമീങ്ങളിൽ ഒരു ഇമാമിനെ അടിസ്ഥാനപരമായ കാര്യങ്ങളിലും (ഉസൂലുൽ ഫിഖ്ഹ്) ശാഖാപരമായ കാര്യങ്ങളിലും തഖ്ലീദ് ചെയ്യൽ ശരിയാവുമോ? ശരിയെന്ന് വെച്ചാൽ അത് സുന്നത്താണോ വാജിബാണോ? ശാഖാപരമായ കാര്യങ്ങളിലും അടിസ്ഥാനപരമായ കാര്യങ്ങളിലും ആരെ തഖ്ലീദ് ചെയ്യണം?

മറുപടി:– ഈ കാലത്ത് ഒരാൾക്ക് 4 ഇമാമീങ്ങളിൽ ഒരാളെ തഖ്ലീദ് ചെയ്യൽ അനിവാര്യമാണ്. എന്നല്ല അത് വാജിബാണ് (നിർബന്ധം). ഇമാമീങ്ങളെ തഖ്ലീദ് ചെയ്യുന്നതിനെ ഉപേക്ഷിച്ച് സ്വന്തം ഇഛയെ അനുഗമിച്ച അധിക പേരെയും അവർ ദീൻ തെറ്റിയ ജീവിതത്തിലും മത്സരത്തിന്റെ കുഴിയിലും വീണ് പോയതായി നാം പരീക്ഷിച്ചറിഞ്ഞിട്ടുണ്ട്. ഇത് കാരണമായി ഞങ്ങളും ഞങ്ങളുടെ ശൈഖന്മാരും ഉസൂലിലും ഫുറൂഇലും (അടിസ്ഥാനപരമായ കാര്യത്തിലും ശാഖാപരമായ കാര്യത്തിലും) ഇമാമുൽ മുസ്ലിമീൻ ഇമാം അബൂഹനീഫ(റ) യെ തഖ്ലീദ് ചെയ്തവരാണ്. ആ തഖ്ലീദിന്റെ മേൽ തന്നെ അല്ലാഹു നമ്മെ മരിപ്പിക്കുമാറാകട്ടെ. ഞങ്ങളുടെ ശൈഖന്മാർക്ക് തഖ്ലീദിന്റെ വിഷയത്തിൽ ഒരുപാട് ഗ്രന്ഥങ്ങളുണ്ട് അത് രാജ്യങ്ങളിൽ പ്രസിദ്ധവും വ്യാപകവുമാണ്.



## ബൈഅത്തും ഫുയൂളാത്തുകളും

ചോദ്യം:–11 നിങ്ങളുടെയടുക്കൽ സൂഫിയാക്കളുടെ ജോലി കൊണ്ട് ജോലിയാവലും അവരോട് ബൈഅത്ത് ചെയ്യലുമൊക്കെ ജാഇസാകുമോ? മഹാന്മാരുടെ ഹൃദയങ്ങളിൽ നിന്നും അവരുടെ ബൈഅത്തുകളിൽ നിന്നും ബാതിനിയ്യായ ഫുയൂളുകൾ നമുക്ക് വന്ന് ചേരും എന്നത് ശരിയാണെന്ന് നിങ്ങൾ പറയുന്നുണ്ടോ? ശൈഖന്മാരുടെ റൂഹാനിയ്യത്തിൽ നിന്ന് സുലൂക്കിന്റെ അഹ്ലുകാർ ഫലമെടുക്കുന്നുണ്ടോ?

മറുപടി:– ഒരാൾ ഒഴിച്ച് കൂടാനാവാത്ത ശറഇയ്യായ നിയമങ്ങളും മസാഇലുകളും പഠിച്ചതിന് ശേഷം അഖീദ നന്നാക്കിയതിന് ശേഷം ഒരു ശൈഖുമായി ബൈഅത്ത് ചെയ്യൽ സുന്നത്താണ്. ശൈഖ് എങ്ങനത്തെയാളായിരിക്കണം, അദ്ദേഹം സർവംഗ പരിത്യാഗിയായിരിക്കണം. (زاهد) പാരത്രീക ലോകത്തിൽ തൽപരനാകണം ശരീഅത്തിൽ പാദം ഉറച്ച വ്യക്തി ആകണം നഫ്സിന്റെ കടമ്പകൾ കടന്ന് പോയ വ്യക്തി ആകണം ഉഖ്റവിയ്യായ അപകടങ്ങളിൽ നിന്ന് രക്ഷപ്പെട്ട ആളാകണം ആ വിഷയത്തിൽ പരിശീലനം സിദ്ധിച്ച ആളാകണം നശിപ്പിക്കുന്ന പാപങ്ങളിൽ നിന്ന് പൂർണ്ണമായും മുക്തനായിരിക്കണം അങ്ങനെയുള്ള ശൈഖിനെ ബൈഅത്ത് ചെയ്യൽ സുന്നത്താണ്. അങ്ങനെ ശൈഖിന്റെ കയ്യിൽ ഇവന്റെ കൈ വച്ച് കൊടുക്കണം. മുരീദിന്റെ ചിന്ത ശൈഖിന്റെ ചിന്തയിൽ മാത്രം നില കൊണ്ടിരിക്കണം സൂഫിയ്യത്തിന്റെ ജോലികൾ കൊണ്ട് അവൻ ജോലി ആകണം. അതായത് ദിക്റ് ഫിക്റ്, പൂർണ്ണമായും ശൈഖിൽ ലയിച്ച് ചേരൽ. അങ്ങനെ ഏറ്റവും വലിയ നിഅ്മത്തും സമ്പാദ്യവുമായി ആ ബന്ധത്തെ അവൻ കരസ്ഥമാക്കണം. ആ നിഅ്മത്തിന് ശറഇന്റെ ഭാഷയിൽ ഇഹ്സാൻ എന്ന് പറയും.

മേൽ പറഞ്ഞ രീതിയിൽ സാധിക്കാതെ വന്നാൽ -അതിന് എളുപ്പമാകാതെ വന്നാൽ സ്നേഹം കൊണ്ടും മറ്റും അവരുടെ സമൂഹത്തിൽ കടന്ന് കൂടുക എന്നത് മതിയാകും. നബി (സ) പറഞ്ഞിട്ടുണ്ട് ഒരു മനുഷ്യൻ അവൻ ആരെ സ്നേ

ഹിക്കുന്നുവോ അവന്റെ കൂടെയായിരിക്കും (ആഖിറത്തിൽ) നബി (സ) തങ്ങൾ സൂഫിയാക്കളെ പറ്റി പറഞ്ഞിട്ടുണ്ട്. അവ ഒരു വിഭാഗമാണ്. അവരുടെ കൂടെയിരിക്കുന്നവർ നിർഭാഗ്യവ ന്മാരാവുകയില്ല.

അല്ലാഹുവിന്റെ അനുഗ്രഹത്താലും അവരെ വാഴ്ത്ത കൊണ്ടും ഞാൻ പറയുന്നു. ഞങ്ങളും ഞങ്ങളുടെ മഹാന്മാരു ഈ സൂഫിയാക്കളുടെ ബൈഅത്തിൽ പ്രവേശിച്ചവരാണ് അവരുടെ ജോലി കൊണ്ട് ജോലിയായവരുമാണ്. അവരു അവരുടെ ജോലി കൊണ്ട് ജോലിയായവരുമാണ്. അവരുടെ ഇർശാദിലും തൽഖീനിലും കരുതി ഉദ്ദേശിച്ചവരുമാണ്

والحمد لله على ذالك

പിന്നെ മഹാന്മാരായ ശൈഖന്മാരുടെ റൂഹാനിയ്യത്തിൽ നിന്ന് പഠിച്ചെടുക്കുക അവരുടെ ഹൃദയങ്ങളിൽ നിന്നു അവരുടെ ഖബറുകളിൽ നിന്നും ബാത്വിനിയ്യായ ഫുയൂളുകൾ കരസ്ഥമാക്കുക എന്നതൊക്കെ ശരി തന്നെയാണ്. പക്ഷേ അതിന് അർഹരായ ആളുകൾക്ക് അവരുടെ ഇടയിൽ അറിയപ്പെ ത്വരീഖത്തനുസരിച്ചായിരിക്കും പ്രസ്തുത ഫുയൂളാത്തുകൾ ലഭ്യമാവുക. അല്ലാതെ സാധാരണ നമ്മുടെയിടയിലൊക്കെ ഉണ്ടാവുന്ന കാര്യങ്ങളല്ല അത്.



## ഇബ്നു അബ്ദുൽ വഹാബ്

ചോദ്യം:- 12 മുഹമ്മദ് ഇബ്നു അബ്ദുൽ വഹാബു നജ്ദി മുസ്ലിമീങ്ങളുടെ രക്തവും അവരുടെ ധനവും അവരുടെ മാനാഭിമാനവും ഹലാലാക്കുന്നയാളായിരുന്നു. ജനങ്ങളെല്ലാവ രെയും ശിർക്കിലേക്ക് ചേർക്കുന്നയാളായിരുന്നു. പൗരാണിക രായ മഹാന്മാരായ മുൻഗാമികളെ ചീത്ത പറയുന്നയാളായി രുന്നു. നിങ്ങൾ ഈ അഭിപ്രായക്കാരാണോ? സലഫു സ്വാലിഹീങ്ങളെയും മറ്റ് മുസ്ലിമീങ്ങളെയും അഹ്ലുൽ ഖിബ്ല ത്തിനെയും കാഫിറാക്കുന്നതിനെ നിങ്ങൾ ജാഇസാക്കുന്നു ണ്ടോ? നിങ്ങളുടെ രീതിയെങ്ങനെയാണ്?

മറുപടി:- അവരെ സംബന്ധിച്ച് ഞങ്ങളുടെ തീരുമാനം ദുർറുൽ മുഖ്താറിന്റെ മുസന്നിഫ് പറഞ്ഞതാണ്. ദുർറുൽ മുഖ്താറിൽ പറയുന്നു. ഖവാരിജിയാക്കൾ എന്ന ഒരു വിഭാഗം ആളുകളുണ്ട്. അവർക്ക് നല്ല പ്രതിരോധ ശക്തിയുള്ള കുറെ സൈന്യം ഉണ്ട്. അവർ അവരുടെ എതിരാളികളെ സംബന്ധിച്ച് അവർ യുദ്ധം ചെയ്യൽ നിർബന്ധമാവുന്ന കുഫ്രിയ ത്തിന്റെയും മഅ്സിയ്യത്തിന്റെയും മേലാണെന്ന് ആരോപിച്ച് അവർക്കെതിരെ യുദ്ധം ചെയ്യും. അതോടൊപ്പം നമ്മുടെ ധനവും രക്തവും അവർ ഹലാലാക്കും. നമ്മുടെ സ്ത്രീകളെ അവർ പിടിച്ച് കൊണ്ട് പോകും. അവരെ പറ്റിയുള്ള നമ്മുടെ തീരുമാനം ഗവൺമെന്റിനെതിരായി പുറപ്പെടുന്നവരെ പറ്റിയുള്ള തീരുമാനമാണ്. ബാത്വിലായ തഅ്‌വീലാണെങ്കിലും തഅ്‌വീ ലോടുകൂടിയായത് കൊണ്ട് അവർ കാഫിറുകളെന്ന് നാം പറയില്ല.

ഇമാം ശാമി(റ) തന്റെ ഹാശിയയിൽ പറയുന്നു. നജ്ദിൽ നിന്ന് പുറപ്പെട്ട ഇബ്നു അബ്ദുൽ വഹാബിന്റെ അനുയായി കളിൽ നിന്ന് ഈ കാലത്ത് സംഭവിച്ചത് പോലെ. നജ്ദിൽ നിന്ന് മുഹമ്മദ് ഇബ്നു അബ്ദുൽ വഹാബിന്റെ പാർട്ടികൾ ഹറമിനെ കീഴടക്കി. അവർ ഹംബലി മദ്ഹബുകാരാണെന്ന് വാദിച്ചു. അങ്ങനെയാണെങ്കിലും അവർ മാത്രം മുസ്ലിമീങ്ങളാണെന്ന് വിശ്വസിക്കുകയും അവരുടെ വിശ്വാസവുമായി എതിരായവർ മുശ്രിക്കുകളാണെന്നും തീരുമാനിച്ചു. ഈ തീരുമാനത്തിന്റെ വെളിച്ചത്തിൽ അഹ്ലു സുന്നത്തിന്റെ അഹ്ലുകാരെ അവർ കൊലചെയ്തു. അവരുടെ ഉലമാഇനെയും അവർ കൊല ചെയ്തു. എത്രത്തോളം ഹറമൈനിയിലുള്ളവരുടെ കഴിവു

കളും അവർ നശിപ്പിച്ചു. (ഇതാണ് മുഹമ്മദ് ഇബ്നു അബ്ദുൽ വഹാബിന്റെയും അനുയായികളുടെയും ഭാഗത്ത് നിന്നു ഉണ്ടായതിൽ ചിലത്)

ഞാൻ പറയുന്നു. മുഹമ്മദ് ഇബ്നു അബ്ദുൽ വഹാബോ, അയാളുടെ അനുയായികളിൽ ആരെങ്കിലുമോ അയാളുടെ സമൂഹത്തിലാരെങ്കിലുമോ ഞങ്ങളുടെ ശൈഖന്മാ രിൽപ്പെട്ടവരല്ല. ഞങ്ങളുടെ ഇൽമിന്റെ പരമ്പരയിൽപ്പെ വരുമല്ല. ഫിഖ്ഹ്, ഹദീസ്, തഫ്സീർ, തസവ്വുഫ്........തുടങ്ങിയ മഹത്തായ ഇൽമിന്റെ ഒരു സിൽസിലയിലും അവർ ഉൾപെട്ടിട്ടില്ല. പിന്നെ മുസ്ലിമീങ്ങളുടെ രക്തവും, അവരുടെ ധനവും , മാനാഭിമാനവും ഹലാലാക്കുകയെന്നത് ഒന്നിരിക്കൽ ഹഖോടുകൂടിയായിരിക്കാം അല്ലെങ്കിൽ ഹഖില്ലാതെ അക്രമ പരമായിട്ടായിരിക്കും. ഹഖില്ലാതെ അക്രമപരമായിട്ടാണെങ്കിൽ തഅ്വീലിന് സാധ്യതയില്ലാത്ത വിധമാണെങ്കിൽ അത് കുഫ്റു ഇസ്ലാമിൽ നിന്ന് വെളിയിൽ പോകലുമാണ്. ശറഇൽ അനുവദനീയമല്ലാത്ത തഅ്വീലോടു കൂടിയാണെങ്കിൽ അത് കുറ്റകരമാണ്(ഫിസ്ഖ്). അത് ഹഖോടെയാണെങ്കിൽ ജാഇസാണ് എന്നല്ല വാജിബാണ്.

മുസ്ലിമീങ്ങളിലെ പൗരാണികരെ കാഫിറാക്കുകയെന്ന വിഷയത്തതിൽ നിന്ന് ഞങ്ങൾ കാത്തു സൂക്ഷിക്കുന്നവരാണ് ആരെയും ഞങ്ങൾ കാഫിറാക്കുകയില്ല. എന്നല്ല അത് നമ്മുടെയടുക്കൽ റാഫിളിയ്യത്താണ്. അഹ്ലുൽ ഖിബ്ല ത്തിനെ കാഫിറാക്കുകയെന്നത് ബിദ്അത്താണ്. ദീനിന്റെ വളരെ വ്യക്തമായ ഏതെങ്കിലും ഒരു കാര്യം നിഷേധിക്കാത്തിട ത്തോളം നാം ആരെയും കാഫിറാക്കുകയില്ല. ദീനിന്റെ സുവ്യക്തമായ (ضروري) ഏതെങ്കിലും ഒരു കാര്യം അവർ നിഷേധിച്ചുവെന്ന് വ്യക്തമായാൽ അവരെ കുറിച്ച് നാം കാഫിറെന്ന് വിധി പറയും. എന്നാലും നാം ആ വിഷയത്തിൽ പരമാവധി സൂക്ഷ്മത പാലിക്കും. ഇതാണ് നമ്മുടെയും നമ്മുടെ മഹാന്മാരുടെയും പതിവ്.



## മുതശാബിഹായ ആയത്തുകൾ

ചോദ്യം: 13,14 الرحمن على العرش استوى പോലുള്ള മുതശാബിഹായ ആയത്തുകളെ സംബന്ധിച്ച് നിങ്ങളുടെ അഭിപ്രായമെന്താണ്? അല്ലാഹുവിന് ജിഹത്ത്, മകാൻ എന്നിവയെ സ്ഥിരപ്പെടുത്തുന്നതിനെ നിങ്ങൾ ജാഇസാക്കുന്നുണ്ടോ? അല്ലെങ്കിൽ നിങ്ങളുടെ അഭിപ്രായമെങ്ങിനെ?

മറുപടിഃ- ഇത് പോലുള്ള ആയത്തുകളിൽ ഞങ്ങളുടെ അഭിപ്രായം ഞങ്ങൾ അത് കൊണ്ട് വിശ്വസിക്കുന്നു എങ്ങനെ എപ്രകാരം എന്ന് ഞങ്ങൾ പറയുന്നില്ല എന്നതാണ്. അല്ലാഹു സൃഷ്ടികളുടെ എല്ലാ വിശേഷണങ്ങളെ തൊട്ടും പരിശുദ്ധനാണ്. സൃഷ്ടികളോട് ദാത്തിലും സിഫാത്തിലും യാതൊരു സാമ്യവുമില്ല. കുറവിന്റെയോ പുതുക്കത്തിന്റെയോ യാതൊരു വിശേഷണവും അല്ലാഹുവിലില്ല എന്ന് ഞങ്ങൾ വിശ്വസിക്കുന്നു. ഇത് ഞങ്ങളുടെ മാത്രം വിശ്വാസമല്ല ഞങ്ങളുടെ മുൻഗാമികളുടെയും വിശ്വാസമാണ്. എന്നല്ല സലഫു സ്വാലിഹീങ്ങളായ ഇമാമുകളുടെ തീരുമാനവും നിശ്ചയവും അങ്ങനെ തന്നെയാണ്.

പിന്നെ മുതഅഖിരീങ്ങളായ നമ്മുടെ ഇമാമീങ്ങൾ ഈ ആയത്തുകളിൽ ഭാഷാപരമായും ഷറഇയ്യായും ദീനിന് എതിരല്ലാത്ത ചില വ്യാഖ്യാനങ്ങൾ നടത്തിയിട്ടുണ്ട്. അതായത് ഇസ്തിവാഅ് എന്നതിന്റെ വിവക്ഷ ഇസ്തീലാഅ് എന്ന് ആക്കാം. യദ് കൊണ്ട് ഖുദ്റത്ത് എന്നാക്കാം. കാര്യങ്ങൾ പൂർണ്ണമായും മനസ്സിലാക്കാൻ കഴിവില്ലാത്തയാളുകളുടെ ഹൃദയങ്ങളിലേക്ക് മേൽ ആയത്തുകളുടെ ആശയങ്ങൾ അടുപ്പിക്കാനാണ് അങ്ങനെ വ്യാഖ്യാനിച്ചത്.

മാത്രമല്ല മുജസ്സിമിയാക്കൾ എന്ന ഒരു പുതിയ പാർട്ടി ഉണ്ടായി. അല്ലാഹു നമ്മെ പോലെ ജഢവും എല്ലും ഇറച്ചിയും കൈയ്യും മുഖവുമൊക്കെയുള്ള ഒരു വസ്തുവാണെന്ന് അവർ പറഞ്ഞു. അതായത് അല്ലാഹുവിന് മുഖമുണ്ട് കൈ ഉണ്ട് അങ്ങനെ നമ്മെ പോലെ എല്ലാ അവയവങ്ങളുമുള്ള ഒരു

വസ്തുവാണെന്ന് അവർ പറഞ്ഞു. അതിന് തെളിവായി ഖുർആനിലും ഹദീസിലും വന്ന മുതശാബിഹായ ആയത്തുകളും ഹദീസുകളും അവർ കൊണ്ട് വരികയും ചെയ്തപ്പോൾ ഈ ആയത്തുകൾക്കും ഹദീസുകൾക്കും ദീനിന് വിരുദ്ധമല്ലാത്ത ചില വ്യാഖ്യാനങ്ങൾ കൊടുത്തു. അത് തന്നെ മുതഅഖിരീങ്ങളായ (പിൻഗാമികളായ) അഇമ്മത്തുകളിൽ ചിലർ മാത്രമാണ് മുതശാബിഹായ ആയത്തുകൾക്ക് വ്യാഖ്യാനങ്ങൾ നൽകിയത്.

അല്ലാഹുതആലക്ക് ജിഹത്ത്, മകാൻ (അല്ലാഹു ഇന്ന ഭാഗത്താണ്, ഇന്ന സ്ഥലത്താണ്) ഇത് രണ്ടും നമ്മൾ സ്ഥിരപ്പെടുത്തുകയില്ല. എന്നല്ല അത് രണ്ടും സ്ഥിരപ്പെടുത്തുവാൻ ബുദ്ധി സമ്മതിക്കുന്നുമില്ല. നമ്മൾ പറയുന്നു അല്ലാഹു ഇത് രണ്ടിനെ തൊട്ടും പരിശുദ്ധനാണ്. എന്നല്ല ഹുദൂസിന്റെ (ഇല്ലാത്തതിന് ശേഷം ഉണ്ടായത്) എല്ലാ വിശേഷണങ്ങളിൽ നിന്നും അല്ലാഹു പരിശുദ്ധനാണ്.



## അശ്റഫുൽ ഖൽഖ്

ചോദ്യംഃ– 15 നബി(സ) തങ്ങളേക്കാൾ ശ്രേഷ്ഠരായി ആരെങ്കിലും അല്ലാഹുവിന്റെ സൃഷ്ടികളിലുണ്ടെന്ന് നിങ്ങൾ വിചാരിക്കുന്നുണ്ടോ?

മറുപടിഃ– ഞങ്ങളുടെയും ഞങ്ങളുടെ മഹാന്മാരായ ശൈഖന്മാർ, ഉസ്താദന്മാരുടെയും വിശ്വാസം നമ്മുടെ സയ്യിദും നമ്മുടെ പ്രിയപ്പെട്ടവരും നമുക്ക് വേണ്ടി അല്ലാഹുവിന്റെയടുക്കൽ ശുപാർശകരുമായ മുഹമ്മദു റസൂലുല്ലാഹി(സ) തങ്ങൾ മുഴുവൻ സൃഷ്ടികളേക്കാളും ശ്രേഷ്ഠരാണ്. അല്ലാഹുവിന്റെയടുക്കൾ മുഴുവൻ സൃഷ്ടികളേക്കാളും ഉത്തമരുമാണ്. നബി(സ) തങ്ങളോട് തുല്യമായവർ പോലും ഇല്ല എന്നല്ല നബി തങ്ങളോട് അടുത്ത് നിൽക്കുന്നവർ പോലുമില്ല.

അല്ലാഹുവിനോടുള്ള അടുപ്പത്തിലും അല്ലാഹുവിന്റെയടുക്കലുള്ള ഉന്നതമായ പദവിയിലും നബിയോട് അടുത്ത് നിൽക്കുന്നവർ പോലുമില്ല. നബി(സ)തങ്ങൾ എല്ലാ അംബിയാ മുർസലീങ്ങളുടെയും നേതാവാണ്. അന്ത്യ പ്രവാചകരാണ്. ഇതെല്ലാം ദീനിന്റെ സുവ്യക്തമായ തെളിവുകളായ ആയത്ത് ഹദീസ് തുടങ്ങിയവകൾ കൊണ്ട് സ്ഥിരപ്പെട്ട വിഷയവുമാണ്. ഇതാണ് ഞങ്ങളുടെ അഖീദ. ഈ വിശ്വാസത്തോടുകൂടെയാണ് ഞങ്ങൾ അല്ലാഹുവിനെ ആരാധിക്കുന്നത്. മേൽ പറയപ്പെട്ട കാര്യം നമ്മുടെ ശൈഖന്മാർ അനേകം ഗ്രന്ഥങ്ങളിൽ വ്യക്തമാക്കിയിട്ടുണ്ട്.

## നബി (സ) തങ്ങളുടെ അന്ത്യ പ്രവാചകത്വം

ചോദ്യം:- 16 നബി(സ) അന്ത്യ പ്രവാചകരാണ്. എനിക്ക്ശേഷം നബിയില്ല എന്ന നബി(സ)തങ്ങളുടെ പ്രഖ്യാപനം തവാതുറായി വന്നിട്ടുണ്ട്. അങ്ങനെ നബി(സ) തങ്ങൾ അന്ത്യ പ്രവാചകരാണെന്ന് പല തെളിവുകളുമുണ്ട്. ഈ വിഷയത്തിൽ ഉമ്മത്തിന്റെ ഇജ്മാഉമുണ്ട്. അങ്ങനെ ഈ തെളിവുകളൊക്കെ ഉള്ളതോടു കൂടെ നബി(സ) തങ്ങൾക്ക് ശേഷം നബിയുണ്ടാകാം എന്ന് പറയുന്നവരെ പറ്റി നിങ്ങളുടെ അഭിപ്രായമെന്ത്? നിങ്ങളോ നിങ്ങളുടെ മുൻഗാമികളോ ഇതിനെ പറ്റി എന്തെങ്കിലും പറഞ്ഞിട്ടുണ്ടോ?

മറുപടി: ഞങ്ങളുടെ വിശ്വാസവും ഞങ്ങളുടെ മശാഇഖന്മാരുടെ വിശ്വാസവും നമ്മുടെ സയ്യിദ് മൗലാനാ ഹബീബുനാ വശഫീഉനാ മുഹമ്മദു റസൂലുല്ലാഹി(സ)തങ്ങൾ അന്ത്യപ്രവാചകരാണെന്നും നബി തങ്ങൾക്ക് ശേഷം വേറെ ഒരു നബിയില്ലായെന്നുമാണ്. ഇപ്പറഞ്ഞ കാര്യം അല്ലാഹു(സു:ത)അവന്റെ പരിശുദ്ധ ഖുർആനിൽ തന്നെ ولكن رسول الله وخاتم النبيين പറഞ്ഞിട്ടുള്ളതാണ്.

ഈ വിഷയം മുതവാതിറായ പല ഹദീസുകൾ കൊണ്ട് സ്ഥിരപ്പെട്ടതാണ്. ഉമ്മത്തികളുടെ ഇജ്മാഅ് കൊണ്ടും സ്ഥിരപ്പെട്ടതാണ്.കാര്യങ്ങൾ അങ്ങനെയിരിക്കെ ഞങ്ങളിൽ ആരെങ്കിലും അതിനെതിര് പറയുന്നതിനെ തൊട്ട് ഞങ്ങൾ പരിശുദ്ധരാണ്. നബി(സ)തങ്ങളുടെ ഖത്മുന്നുബുവ്വത്തിനെ ആരെങ്കിലും നിഷേധിക്കുകയാണെങ്കിൽ അവൻ നമ്മുടെ അടുക്കൽ കാഫിറാണ്. സുവ്യക്തവും ഖണ്ഡിതവുമായ തെളിവുകളെ നിഷേധിക്കുന്നവനാണ്. അത്കൊണ്ട് അവൻ ഞങ്ങളുടെ അടുക്കൽ കാഫിർ തന്നെയാണ്.

മൗലാന മുഹമ്മദ് ഖാസിം നാനൂതവി(റ)യ്ക്ക് ഖത്മുന്നുബുവ്വത്തിന്റെ വിഷയത്തിൽ ഒരു വലിയ ചർച്ചയുണ്ട്. ആ ചർച്ചയിൽ കൂടി നബി(സ) യുടെ ഖത്മുന്നുബുവ്വത്തിന് വളരെ



ഊന്നൽ കൊടുത്ത് മറ്റ് അമ്പിയാക്കന്മാരെക്കാളെല്ലാം ഉന്നതമായ പദവി കൊടുത്ത് നബി തങ്ങളുടെ ഖത്മുന്നുബുവ്വത്തിനെ ഉറപ്പിക്കുകയാണ് ചെയ്തിട്ടുള്ളത്. അതായത് ഖത്മുന്നുബുവ്വത്ത് എന്നത് മൻതിഖീങ്ങളുടെ ഭാഷയിൽ ഒരു ജിൻസ് ആണ്. ഒരു ജിൻസുണ്ടായിക്കഴിഞ്ഞാൽ അതിന്റെ കീഴിൽ നൗഅ് ഉണ്ടാകണം. ഉദാഹരണത്തിന് ഹയവാൻ, ഇൻസാൻ, ഖൈൽ എന്നിവകളിൽ മൻതിഖിയാക്കാൾ ഹയവാൻ(ജീവി) എന്നതിനെ ജിൻസെന്നും ഇൻസാൻ (മനുഷ്യൻ), ഖൈൽ (കുതിര) എന്നിവകളെ ജീവി എന്ന ജിൻസിന്റെ നൗഉകൾ (نوع) എന്നും പരിചയപ്പെടുത്തും.

എന്നത് പോലെ ഖാതമിയ്യത്ത് (അന്ത്യ പ്രവാചകത്വം) ഒരു ജിൻസായി അദ്ദേഹം പരിചയപ്പെടുത്തി. പ്രസ്തുത ജിൻസിന് രണ്ട് നൗഉകൾ ഉണ്ട്. ഒന്ന് ഖാതിമിയ്യത്തുസ്സമാനിയ്യ. ഖാതിമിയ്യത്തുസ്സമാനിയ്യ എന്നാൽ നബി (സ) തങ്ങളുടെ നുബുവ്വത്തിന്റെ കാലം മറ്റെല്ലാ അംബിയാക്കന്മാരുടെയും നുബുവ്വത്തിന്റെ കാലത്തിന് ശേഷമുള്ളതാകുക എന്നതാണ്. അപ്പോൾ മറ്റെല്ലാ അംബിയാക്കന്മാരുടെയും നുബുവ്വത്തിന്റെ സമാൻ കൊണ്ടുള്ള പൂർത്തികരണമായിരുന്നു നബി(സ) തങ്ങൾ. രണ്ടാമത്തേത് ഖാതിമിയ്യത്തു ദാത്തിയ്യ. ഖാതിമിയ്യത്തു ദാത്തിയ്യ എന്നു പറഞ്ഞാൽ നബി(സ)തങ്ങളുടെ നുബുവ്വത്ത് കൊണ്ട് എല്ലാ അംബിയാക്കന്മാരുടെയും നുബുവ്വത്ത് പൂർത്തീകരിക്കപ്പെട്ടു. എല്ലാ അംബിയാക്കന്മാരുടെയും നുബുവ്വത്ത് അവിടെ എത്തി നിൽക്കുന്നു. അപ്പോൾ നബി(സ)തങ്ങൾ കാലം കൊണ്ട് ഖാതിമുൽ അംബിയാഅ് പോലെ ദാത് കൊണ്ടും ഖാതിമുൽ അംബിയാഅ് ആയിരുന്നു.

അപ്പോൾ നബി(സ)തങ്ങളുടെ നുബുവ്വത്ത് ബിദ്ദാത്ത് ആയി. മറ്റ് അംബിയാക്കന്മാരുടെ നുബുവ്വത്ത് ബിൽ അറളും. കാരണം മറ്റെല്ലാ അംബിയാക്കന്മാർക്കും നുബുവ്വത്ത് കിട്ടിയത് നബി(സ) തങ്ങൾ മുഖേനയാണ്.

അംബിയാഅ് എന്ന പദത്തിന് ഒരു ലക്ഷത്തി ഇരുപത്തിനാലായിരം ഫർദ് ഉള്ളതിൽ ഏറ്റവും പരിപൂർണ്ണരായ ഫർദ് നബി(സ) തങ്ങളാണ്. രണ്ടാമത് ഒരാൾ ഇല്ല തന്നെ. നുബുവ്വത്ത്-രിസാലത്തിന്റെ വൃത്തത്തിന്റെ ഖുതുബാണ് നബി(സ) തങ്ങൾ. അപ്പോൾ നബി(സ) തങ്ങൾ ദാത്തൻ വ

സമാനൻ അന്ത്യപ്രവാചകരാണ്. നബി(സ) തങ്ങളുടെ ഖാതമിയ്യത്ത് കാലത്തിൽ(സമാൻ) മാത്രമുള്ളതല്ല. നബിതങ്ങളുടെ ദാത്തിലുമുള്ളതാണ്.

മേൽ വിവരിച്ചതിൽ നിന്ന് ശൈഖ് മുഹമ്മദ് ഖാസിം നാനൂതവി(റ) നബി(സ) തങ്ങളുടെ അന്ത്യപ്രവാചകത്വത്തിന് ഒരു കളങ്കവും വരുത്തിയിട്ടില്ലായെന്നും നേരെ മറിച്ച് എല്ലാ നിലയിലും ഖാതമുന്നുബുവ്വത്തിന് ഊന്നലും ഉറപ്പും കൊടുത്ത് നബി തങ്ങളുടെ ഖാതമിയ്യത് സമാനിയ്യ മാത്രമല്ല ദാത്തിലും കൂടെയാണെന്ന് ലോകത്തിന് പഠിപ്പിച്ചു കൊടുക്കുകയാണ് ചെയ്തിട്ടുള്ളത് എന്ന് മനസ്സിലാക്കാം.

ഇപ്പറഞ്ഞ വിശദീകരണം വേണ്ടത് പോലെ മനസ്സിലാക്കാത്ത ഒരു വിഭാഗം ആളുകൾ മേൽ വിശദീകരണത്തെ കുഫ്രിയ്യത്തും വഴികേടും ആയി ചിത്രീകരിക്കുകയും അവരുടെ അനുയായികളേയും കൂട്ടാളികളേയും അത് നബി(സ) തങ്ങളുടെ ഖത്മുന്നുബുവ്വത്തിനെ നിഷേധിക്കലാണെന്ന് പറഞ്ഞ് തെറ്റിദ്ധരിപ്പിക്കുകയും ചെയ്യുകയാണ്. വാസ്തവത്തിൽ ആ നിലപാട് ഞങ്ങളെ തൊട്ട് വളരെയകലെയാണ്. അത് ഏറ്റവും വലിയ നുണയും കടുത്ത അപവാദവും ആണെന്നതിൽ യാതൊരു സംശയവുമില്ല. ഈ വ്യാജ നിർമാണത്തിന് അവരെ പ്രേരിപ്പിച്ചത് അവരുടെ ഉൾപോരും ശത്രുതയും അസൂയയും അല്ലാഹുവിന്റെ പ്രത്യേകക്കാരായ ഔലിയാക്കളോടുള്ള വൈരാഗ്യവും ആണ്. ഇത് അംബിയാക്കന്മാരിലും ഔലിയാക്കന്മാരിലും പഴയകാലം മുതൽ നടന്ന് വന്നിട്ടുള്ള രീതിയാണ് എന്നുകൂടെ ഓർക്കുക.

ചോദ്യം:- 17 നബി(സ)തങ്ങൾ നമ്മുടെ ജേഷ്ടസഹോദരനേക്കാൾ മഹത്വമുള്ളയാളല്ല എന്ന് നിങ്ങൾ പറയുന്നുണ്ടോ? നിങ്ങളുടെ ഏതെങ്കിലും കിതാബിൽ അങ്ങനെ എഴുതിയിട്ടുണ്ടോ?

മറുപടി:- ഞങ്ങളിൽ ആരും തന്നെ, എന്നല്ല ഞങ്ങളുടെ മുൻഗാമികളായ മഹാന്മാരിൽ ആരും തന്നെ അങ്ങനെ വിശ്വസിക്കുന്നവരല്ല. എന്നല്ല ഏറ്റവും ദുർബലനായ ഒരു മുഅ്മിൻ പോലും ഇത് പോലെ പറയുകയുമില്ല. ചെറിയ സഹോദരനേക്കാൾ വലിയ സഹോദരന്റെ മഹത്വം പോലുള്ള



മഹത്വമല്ലാതെ നബി(സ) തങ്ങൾക്ക് വേറെ മഹത്വമില്ലായെന്ന് ആരെങ്കിലും പറഞ്ഞാൽ ഈമാനിന്റെ വൃത്തത്തിൽ നിന്ന് അവൻ പുറത്ത് പോയിയെന്ന് വിശ്വസിക്കുന്നവരാണ് ഞങ്ങൾ. ഞങ്ങളുടെ മഹാന്മാരായ മുഴുവൻ മുൻഗാമികളും ഇതിനെതിരായി വ്യക്തമാക്കിയിട്ടുള്ളവരാണ്. എന്നല്ല നബി (സ) തങ്ങളുടെ മഹത്വങ്ങളും നബി(സ) തങ്ങളെ കൊണ്ടുള്ള നന്മകളും (ഇഹ്സാനത്ത്) അതിന്റെ മാർഗങ്ങളെല്ലാം തന്നെ വ്യക്തമാക്കുകയും പ്രകടിപ്പിക്കുകയും വെളിപ്പെടുത്തുകയും ചെയ്തിട്ടുള്ളവരാണ് ഞങ്ങളുടെ മശാഇഖന്മാർ.

ഈ ഉമ്മത്തിനായുള്ള നബി(സ)തങ്ങളുടെ ഇഹ്സാൻ വിവിധ മാർഗങ്ങളിൽ കൂടി അവർ വ്യക്തമാക്കിയിട്ടുള്ളതുമാണ്.

നബി(സ) തങ്ങളുടെ ഇഹ്സാനിന്റെ (ഉമ്മത്തികളായ നമ്മുടെ മേലുള്ള ഗുണം ചെയ്യൽ) അനേക ഇനങ്ങളിൽ നിന്ന് ഏതെങ്കിലും ഒരു നന്മ സൃഷ്ടികളിൽ നിന്ന് ഏതെങ്കിലും ഒരു സൃഷ്ടിയിൽ നിന്ന് ഉണ്ടാകുമെന്ന് സ്ഥിരപ്പെടുത്താൻ സാധ്യതയേയില്ല.

ഈ അവസ്ഥയിൽ ആരെങ്കിലും ഇത് പോലുള്ള ദുർബലമായ കള്ളപ്രചാരണം ഞങ്ങളുടെ മേലോ ഞങ്ങളുടെ മഹാന്മാരായ മുൻഗാമികളുടെ മേലോ വ്യാജമായി പറഞ്ഞിട്ടുണ്ടെങ്കിൽ അതിന് യാതൊരു അടിസ്ഥാനവുമില്ല. അതിലേക്ക് തിരിഞ്ഞ് നോക്കേണ്ടതുമില്ല. കാരണം നബി(സ) തങ്ങൾ മുഴുവൻ മനുഷ്യരിലും ശ്രേഷ്ഠരാണ്. മുഴുവൻ സൃഷ്ടികളിലും ശ്രേഷ്ഠരാണ്. അംബിയാ മുർസലീങ്ങളിലെല്ലാവരുടെയും നേതാവാണെന്നത് ഖണ്ഡിതമായി ഉറപ്പിക്കപ്പെട്ട കാര്യങ്ങളാണ്. എന്നല്ല മുസ്ലിം സമൂഹത്തിൽ ഏറ്റവും താഴ്ന്ന വ്യക്തിക്ക് പോലും തീരെ സംശയമില്ലാത്ത സംഗതിയാണ്.

കാര്യം ഇങ്ങനെയിരിക്കെ ഇത് പോലുള്ള വ്യാജ പ്രസ്ഥാവനകൾ ഞങ്ങളിലേക്ക് ചേർക്കുന്നവർ അത് എവിടെയാണുള്ളതെന്ന് വ്യക്തമാക്കട്ടെ. നീതി ബോധമുള്ള എല്ലാവർക്കും അതിന്റെ യാഥാർത്ഥ്യം വ്യക്തമാക്കി കൊടുക്കാം. വിവരക്കേടും ചിന്താ ശൂന്യതയും മൽസരവും എല്ലാം മനസ്സിലാക്കി കൊടുക്കാം.

## നബി (സ) തങ്ങളുടെ ജ്ഞാനം

ചോദ്യം:– 18 നബി(സ) തങ്ങളുടെ ഇൽമ് ശറഇയ്യായ്യ അഹ്കാമുകളിൽ മാത്രം (ദീനിയ്യായ്യ വിധികൾ) നിക്ഷിപ്തമാണെന്ന് നിങ്ങൾ പറയുന്നുണ്ടോ? അതല്ല അല്ലാഹുവിന്റെ ദാത്ത് സ്വിഫാത്ത് അഫ്ആൽ അപ്രത്യക്ഷമായ രഹസ്യങ്ങൾ, ഇലാഹിയ്യായ്യ ഹികമുകൾ മറ്റ് ആരുടെയും അറിവിലേക്ക് ചേരാത്ത പല കാര്യങ്ങളോടും ബന്ധപ്പെട്ട ഇൽമുകൾ ഇവകളുമൊക്കെ കൊടുത്തിട്ടുണ്ടോ?

മറുപടി:– സയ്യിദുനാ റസൂലുല്ലാഹി(സ) തങ്ങൾ മുഴുവൻ സൃഷ്ടികളേക്കാൾ ഇൽമുള്ളവരാണെന്ന് ഞങ്ങൾ ഹൃദയം കൊണ്ട് വിശ്വസിക്കുകയും നാവ് കൊണ്ട് മൊഴിയുകയും ചെയ്യുന്നവരാണ്.

അല്ലാഹുവിന്റെ ദാത്ത്, സ്വിഫാത്ത്, ശറഇയ്യായ്യ, അമലിയ്യായ്യ അഹ്കാമുകൾ, ചിന്താപരമായ തത്വങ്ങൾ, സത്യമായ ഹഖാഇഖുകൾ, സാധാരണ മറ്റുള്ളവർക്ക് അറിയാത്ത പല രഹസ്യങ്ങൾ, മറ്റാരുടെയും ഹൃദയങ്ങളിൽ കടന്നിട്ടും നടന്നിട്ടുമില്ലാത്ത വിജ്ഞാനങ്ങൾ, ഒരു മുഖർറബായ മലക്കിനും ശ്രേഷ്ഠരായ മുർസലിനും നൽകപ്പെട്ടിട്ടില്ലാത്ത വിജ്ഞാനങ്ങൾ ഇവകളെല്ലാം കൊടുക്കപ്പെട്ടവരാണ് സയ്യിദുനാ റസൂലുല്ലാഹി(സ) തങ്ങൾ. നബി(സ) തങ്ങളുടെ മേൽ അല്ലാഹു ചെയ്ത അനുഗ്രഹം വളരെ വളരെ വലുതാണ്.

പക്ഷേ ഇപ്പറഞ്ഞതിനാൽ നബി(സ) തങ്ങൾ കാലത്തിന്റെ ഓരോ കാലഘട്ടത്തിലും ഉണ്ടാകുന്ന ഓരോ പ്രത്യേകം പ്രത്യേകം കാര്യങ്ങൾ (ജൂസ്ഇയ്യാത്ത്) അറിയൽ നിർബന്ധമാണെന്ന് വരില്ല. അത് കൊണ്ട് തന്നെ നബി(സ) തങ്ങളുടെ മഹത്തായ മുശാഹദയിൽ നിന്ന് ചിലത് മറഞ്ഞു പോകലും അവിടുത്തെ മഹത്തായ അറിവിന്റെ അപ്പുറത്ത് പോകുകയെന്നതും നബി(സ) തങ്ങൾ ഏറ്റവും വലിയ ഇൽമുള്ളവരാണ് എന്നതിന് എതിരാകുന്നില്ല. നബി(സ) തങ്ങളുടെ അറിവിന്റെ വിശാലത എന്ന വിഷയത്തിന് അത് ഉപദ്രവവുമല്ല. മുഴുവൻ സൃഷ്ടികളേക്കാൾ നബി(സ) അറിവ് കൊണ്ട് ഉന്നതനും ഉയർന്നവരുമാണ് എന്നതിനും അത് ഉപദ്രവമില്ല. അല്ലാഹുവിന്റെ സൃഷ്ടികളിൽ മറ്റാരെങ്കിലും അത് അറിഞ്ഞാൽ തന്നെ നബി(സ) തങ്ങളുടെ ഈ ഉയർന്ന പദവിക്ക് കേടുവരുന്നുമില്ല.

ഉദാഹരണത്തിന് ഹുദ് ഹുദാ എന്ന പക്ഷിയെ പറ്റി ഖുർആനിൽ പറഞ്ഞത് നമ്മൾ ഒരു പാഠമായി എടുക്കുക. സുലൈമാൻ നബി(അ) നോട് ഹുദ് ഹുദാ പറഞ്ഞു. നിങ്ങൾക്ക് അറിയാത്ത ചില കാര്യങ്ങൾ ഞാൻ അറിഞ്ഞു. ഞാൻ ഇപ്പോൾ സബഅ് എന്ന രാജ്യത്ത് നിന്ന് ഉറപ്പായ ഒരു വാർത്തയോടെ വരികയാണ്. സുലൈമാൻ നബി(അ) ഹുദ് ഹുദ യേക്കാൾ ഒരുപാട് ഉന്നതിയുള്ളവരാണ്. പക്ഷേ സുലൈമാൻ നബി(അ) ന് അറിയാത്ത ഒരു കാര്യം ഹുദ് ഹുദ അറിഞ്ഞുവെന്നത് കൊണ്ട് ഹുദ് ഹുദ സുലൈമാൻ നബിയെക്കാൾ വിവരമുള്ളയാളാണെന്ന് വരുന്നില്ല. സുലൈമാൻ നബി(അ) ഹുദ് ഹുദയേക്കാൾ വിവരമുള്ളവരാണെന്ന തത്വത്തിന് അത് എതിരാവുന്നുമില്ല.

എന്നത് പോലെ നബി(സ) തങ്ങൾ അറിയാത്ത ചില കാര്യങ്ങൾ ആരെങ്കിലും അറിഞ്ഞുവെങ്കിൽ അത് അല്ലാഹുവിന്റെ റസൂൽ (സ) തങ്ങളുടെ സർവ്വ സൃഷ്ടികളേക്കാളും അറിവുള്ളവർ എന്ന സ്ഥാനത്തിന് ഒരു ബുദ്ധിമുട്ടും ഉണ്ടാക്കി തീർക്കുന്നില്ല.

ചോദ്യം:– 19 ശപിക്കപ്പെട്ട ഇബ്‌ലീസ് (ലഅനത്തുല്ലാഹി അലൈഹി) സയ്യിദുൽ കാഇനാത്തായ നബി(സ) തങ്ങളേക്കാൾ അറിവുള്ളവരാണെന്ന് നിങ്ങൾക്ക് അഭിപ്രായമുണ്ടോ? ഇബ്‌ലീസ് നബി(സ) തങ്ങളേക്കാൾ വിശാലമായ അറിവുള്ളവരാണെന്ന് നിങ്ങൾക്ക് വിശ്വാസമുണ്ടോ? ഈ വിഷയം നിങ്ങളുടെ ഏതെങ്കിലും ഗ്രന്ഥങ്ങളിൽ എഴുതിയിട്ടുണ്ടോ?

ഇങ്ങനെ വിശ്വസിക്കുന്നവരെക്കുറിച്ച് നിങ്ങളുടെ വിധിയെന്ത്?

മറുപടി:- ഈ വിഷയത്തെ സംബന്ധിച്ചുള്ള വിശദീകരണം നേരത്തെ തന്നെ കഴിഞ്ഞുപോയി. നബി (സ) തങ്ങൾ എല്ലാ സൃഷ്ടികളേക്കാളും എല്ലാ വിധത്തിലും അറിവുള്ളവരാണെന്ന് നേരത്തെ നാം പറഞ്ഞു കഴിഞ്ഞു. എല്ലാ വിജ്ഞാനങ്ങളും എല്ലാ തത്വങ്ങളും എല്ലാ നിയമങ്ങളും ആകാശ ഭൂമിയുടെ ഭാഗത്തു നിന്നുള്ള എല്ലാ രഹസ്യങ്ങളും നബി (സ) തങ്ങൾ അറിയുന്നവരാണ്.

ഒരാളെ സംബന്ധിച്ച് അയാൾ നബി (സ) തങ്ങളേക്കാൾ അറിവുള്ളവനാണെന്ന് ആരെങ്കിലും പറഞ്ഞാൽ അവൻ കാഫിറായെന്ന് നാം ഉറപ്പിച്ചും തറപ്പിച്ചും പറയുന്നു. എന്നല്ല നബി (സ) തങ്ങളേക്കാൾ ഇബ്‌ലീസ് (ല:അ) അറിവുള്ളവനാണെന്ന് പറയുന്നവൻ കാഫിറാണെന്ന് നമ്മുടെ ശൈഖന്മാർ ഫത്‌വ നൽകിയിട്ടുണ്ട്. കാര്യം അങ്ങനെയിരിക്കെ ഈ വിഷയം ഞങ്ങളുടെ ഗ്രന്ഥങ്ങളിൽ എങ്ങനെയുണ്ടാകും.

എന്നാൽ നിസ്സാരവും ചെറുതുമായ ഒറ്റ ഒറ്റ ചില കാര്യങ്ങൾ നബി തങ്ങൾ അങ്ങോട്ട് ശ്രദ്ധിക്കാത്തത് കൊണ്ട് നബി (സ) തങ്ങളെ തൊട്ട് അത് മറഞ്ഞുപോകുകയെന്നത് നബി(സ) തങ്ങൾ അഅ്‌ലമാണെന്നതിന് (ഏറ്റവും ഇൽമുള്ളവർ) ഒരു കുറവുമുണ്ടാക്കി തീർക്കുകയില്ല. നബി (സ) തങ്ങളുടെ ഉന്നതമായ പദവിക്ക് അനുയോജ്യമായ അറിവുകൾ നബിതങ്ങൾക്ക് ഉണ്ടെന്ന് സ്ഥിരപ്പെട്ടതിനു ശേഷം നിസ്സാരമായ പുതിയ സംഭവങ്ങൾ ഇബ്‌ലീസ് ശക്തമായി തേടി നടന്ന് അറിയുകയും മനസ്സിലാക്കുകയും ചെയ്തത് ഇബ്‌ലീസിന് സ്ഥാനവും മഹത്വവും ഉണ്ടാക്കികൊടുക്കുന്നില്ല. നിസാരമായ ഒറ്റ ഒറ്റ കാര്യങ്ങളെ അറിയുന്നതിലല്ല മഹത്വമുള്ളത്.

അത് കൊണ്ട് തന്നെ ഇബ്‌ലീസ് അഅ്‌ലമാണ് (വിവരം കൂടിയവൻ) എന്ന് പറയാൻ കഴിയില്ല. ചില ഒറ്റ ഒറ്റ വിഷയങ്ങൾ മനസ്സിലാക്കിയ ഒരു കുട്ടിയെ സംബന്ധിച്ച് ഈ ഒറ്റ ഒറ്റ കാര്യങ്ങൾ അറിയില്ലാത്ത പ്രഗത്ഭരായ മുതബഹിരീങ്ങളായ പണ്ഡിതന്മാരേക്കാൾ വിവരമുള്ളവനാണെന്ന് പറയാൻ



പറ്റാത്തതു പോലെ.

സുലൈമാൻ നബി (അ) ന്റെയും ഹുദ് ഹുദ പക്ഷിയുടെയും സംഭവം ഞാൻ നേരത്തെ പറഞ്ഞുവല്ലോ. ഹദീസിന്റെ ഗ്രന്ഥങ്ങളിലും തഫ്സീറുകളുടെ വാള്യങ്ങളിലും ഇത് പോലുള്ള ഒട്ടേറെ വിഷയങ്ങൾ നിറഞ്ഞു നിൽക്കുന്നുണ്ട്. ഒരു ഉദാഹരണം ഞാൻ പറയട്ടെ. ഹുകമാഅ് (തത്വജ്ഞാനികൾ) അവരുടെയിടയിൽ ഏകാഭിപ്രായമുള്ള ഒരു വിഷയമാണ് അഫ്‌ലാതൂൻ, ജാലീനൂസ് എന്നവരും അവരെ പോലുള്ളവരും ഭിഷഗ്വരന്മാരിൽ ഏറ്റവും അറിവുള്ളവരാണ്. മരുന്നുകളുടെ ഫലങ്ങളും അവകളുടെ അവസ്ഥകളും അവർ ഏറ്റവുമധികം അറിയുന്നവരാണ്.

അതോടൊപ്പം മാലിന്യങ്ങളിലുള്ള പുഴുക്കളും മറ്റും മാലിന്യങ്ങളുടെ അവസ്ഥയെക്കുറിച്ചും അതിന്റെ രസവുമൊക്കെ നന്നായി അറിയുന്നവകളാണ്. അഫ്‌ലാതൂനും, ജാലിനൂസുമൊക്കെ ഈ പുഴുക്കൾ അറിയുന്ന വിഷയങ്ങൾ അറിയുന്നില്ലായെന്നത് അവർ ഏറ്റവുമറിയുന്നവരാണെന്നതിനെ ബുദ്ധിമുട്ടുണ്ടാക്കുന്നില്ല. എന്നല്ല ബുദ്ധിയുള്ളവരോ, ബുദ്ധിയില്ലാത്തവരോ ആരും തന്നെ പുഴുക്കൾ ഇവരെക്കാൾ വിവരമുള്ളവരാണെന്ന് പറയുകയുമില്ല.

നമ്മുടെ നാട്ടിലുള്ള ബിദഈ പ്രസ്ഥാനക്കാർ നബി (സ) തങ്ങളുടെ തിരുദാത്തിന് എല്ലാ താഴ്ന്നവരുടെയും മഹാന്മാരുടെയും വിജ്ഞാനത്തെ സ്ഥിരപ്പെടുത്തുന്നു. നബി (സ) തങ്ങൾ മുഴുവൻ സൃഷ്ടികളേക്കൾ ശ്രേഷ്ഠരായപ്പോൾ അവരുടെ എല്ലാവരുടെയും ഇൽമുകൾ നബി (സ) തങ്ങളിൽ ഉൾകൊണ്ടിരിക്കൽ നിർബന്ധമാണെന്നവർ പറയുന്നു. ഒറ്റ ഒറ്റ കാര്യങ്ങളും പൊതു കാര്യങ്ങളുമെല്ലാം നബി (സ) തങ്ങൾ അറിഞ്ഞിരിക്കണമെന്ന് അവർ പറയുന്നു.

തെറ്റായ ഈ താരതമ്യം ചെയ്യലിനെ (ഖിയാസ്) വ്യക്തമായ തെളിവില്ലാത്തത് കൊണ്ട് നാം അംഗീകരിക്കുന്നില്ല. എല്ലാ ഓരോ മുഅ്മിനും ഇബ്‌ലീസിനേക്കാൾ ശ്രേഷ്ഠനാണ്. മേൽ പറഞ്ഞ തെറ്റായ ഖിയാസ് അനുസരിച്ച് ഉമ്മത്തി

കളിൽപ്പെട്ട എല്ലാ ഓരോരുത്തരും തന്നെ ഇബ്‌ലീസ് അറിയുന്ന കാര്യങ്ങൾ അറിഞ്ഞിരിക്കൽ നിർബന്ധമായി വരുമല്ലോ.?. മേൽ ഖിയാസനുസരിച്ച് സുലൈമാൻ നബി(അ) ഹുദ് ഹുദ അറിയുന്ന വിഷയങ്ങളൊക്കെ അറിഞ്ഞിരിക്കണം. അഫ്‌ലാതൂനും ജാലീനൂസും പുഴുക്കളുടെ വിവരങ്ങളൊക്കെ അറിഞ്ഞിരിക്കണം.

ഇതൊക്കെ ബാതിലാണ്. ബാതിലാണെന്നതിന് അനുഭവം സാക്ഷിയാണ്. ഇതാണ് ബറാഹീനെ ഖാതിഅയിൽ നാം പറഞ്ഞതിന്റെ ആകെ സാരം. പുതുതായി ഉണ്ടായിത്തീരുന്ന ഒറ്റ ഒറ്റ കാര്യങ്ങളെക്കുറിച്ചായിരുന്നു അവിടെ നമ്മുടെ ചർച്ച. നബി(സ) തങ്ങൾക്ക് ഇല്ലായെന്ന് പറഞ്ഞത് അത്തരം ഒറ്റ ഒറ്റ കാര്യങ്ങളെ സംബന്ധിച്ചാണ്. വേറെ ഒന്നുമല്ല. പക്ഷേ ഫസാദിന്റെ അഹ്‌ലുകാർ നമ്മുടെ വാചകത്തെ മാറ്റി മറിച്ചു. മലിക്കുൽമുലൂക്കായ അല്ലാഹുവിന്റെ ഹിസാബിനെ അവർ ഭയപ്പെടുന്നില്ല. ഏതെങ്കിലും ഒരാൾ ഇന്നയാൾ നബി(സ) തങ്ങളേക്കൾ വിവരമുള്ളവനാണെന്ന് പറഞ്ഞാൽ അവൻ കാഫിറാണെന്ന് ദൃഢമായും ഉറപ്പായും പറയുന്നവരാണ് നമ്മൾ. ഇത് നമ്മുടെ വന്ദ്യരായ ഉലമാക്കളിൽ അധിക പേരും സുവ്യക്തമായി പറഞ്ഞിട്ടുള്ള വിഷയവുമാണ്. ഇനി മേൽ വിവരിച്ചതല്ലാത്ത മറ്റെന്തെങ്കിലും നമ്മുടെ മേൽ ആരെങ്കിലും കെട്ടിച്ചമച്ച് പറയുന്നുവെങ്കിൽ അവർ തെളിവ് കൊണ്ടുവരണം.



## ഇൽമുൽ ഗൈബ്

ചോദ്യം:- 20 :- നബി(സ) തങ്ങളുടെ അറിവ് സൈദിന്റെയും ബകറിന്റെയും മൃഗങ്ങളുടെയും അറിവിന് തുല്യമാണെന്ന് നിങ്ങൾ വിശ്വസിക്കുന്നുണ്ടോ ? അതല്ല ഇത് പോലുള്ള വിഷയത്തിൽ നിങ്ങൾ നിരപരാധികളാണോ? ശൈഖ് അശ്റഫലി താനവി(റ) അദ്ദേഹത്തിന്റെ ഹിഫ്ളുൽ ഈമാനിൽ ഈ ഉള്ളടക്കം എഴുതിയിട്ടുണ്ടോ ഇല്ലേ? ഇങ്ങനെ വിശ്വസിക്കുന്നവരുടെ വിധിയെന്താണ് ?

മറുപടി:- ഇതും ബിദ്അത്തുകാർ നമ്മുടെ മേൽ കെട്ടിച്ചമച്ച അപവാദവും നുണയുമാണ്. ശൈഖ് അവറുകളുടെ വാചകത്തിന്റെ ആശയം മാറ്റിമറിച്ച് അവരുടെ ഉൾപ്പോര് വെളിപ്പെടുത്തലുമാണ്.

ശൈഖ് അല്ലാമാ അശ്റഫലി താനവി(റ) അദ്ദേഹത്തിന്റെ ഹിഫ്ളുൽ ഈമാൻ എന്ന ഗ്രന്ഥത്തിൽ പറയുന്നു. ഹിഫ്ളുൽ ഈമാൻ എന്ന ഗ്രന്ഥം ചെറിയ ഒരു രിസാലയാണ്. അതിൽ അദ്ദേഹത്തോട് ചോദിക്കപ്പെട്ട മൂന്ന് വിഷയങ്ങൾക്ക് മറുപടി പറഞ്ഞിരിക്കുകയാണ്. അതിൽ ഒന്ന് ഖബറുകളുടെ മേൽ തഅ്ളീമിയ്യായ്യ സുജൂദ് (ബഹുമാനത്തോടെയുള്ള സുജൂദ്). രണ്ടാമത്തേത് ഖബറിനെ ത്വവാഫ് ചെയ്യുക. മൂന്നാമത്തേത് നബി(സ) തങ്ങളെ സംബന്ധിച്ച് ആലിമുൽ ഗൈബ് എന്ന് പറയുക. ഈ മൂന്ന് വിഷയങ്ങൾക്കുള്ള വിശദീകരണമാണ് ഹിഫ്ളുൽ ഈമാനിൽ ഉള്ളത്.

ശൈഖ് അവറുകൾ ഹിഫ്ളുൽ ഈമാനിൽ പറഞ്ഞതിന്റെ ആകെ സാധ്യം. ആലിമുൽ ഗൈബ് എന്ന പദം നബി(സ) തങ്ങളുടെ മേൽ തഅ്‌വീലോടു കൂടിയാണെങ്കിലും പറയാൻ

പാടില്ല. കാരണം ആ പ്രയോഗം ശിർക്കിനെ ദ്വതിപ്പിക്കുന്നതാണ്. പരിശുദ്ധ ഖുർആനിൽ നബി(സ) തങ്ങളോട് റാഇനാ എന്ന് പറയുന്നതിനെ തടയപ്പെട്ടതുപോലെയും മുസ്‌ലിം നിവേദനം ചെയ്ത ഹദീസിൽ അബ്ദീ, അമതീ എന്ന് പറയുന്നതിനെ തടയപ്പെട്ടത് പോലെയും നബി(സ)തങ്ങളെ സംബന്ധിച്ച് ആലിമുൽ ഗൈബ് എന്ന് പറയുന്നതും തടയപ്പെട്ടതാണ്.

കാരണം ശറഇന്റെ ഭാഷയിൽ ഗൈബെന്ന് പറഞ്ഞാൽ ദലീൽ ഇല്ലാത്തതും അത് കണ്ടെത്താൻ മാർഗമില്ലാത്തതുമെന്നാണ്. ഇതിന്റെ പേരിലാണ് لا يعلم الغيب الا الله എന്ന് ഖുർആനിൽ പറഞ്ഞത്.

ഒരു വ്യാഖ്യാനം നൽകി ആലിമുൽ ഗൈബ് എന്ന് നബി തങ്ങളെ സംബന്ധിച്ച് പറയപ്പെടാമെന്ന് പറയുകയാണെങ്കിൽ ഖാലിഖ്, മാലിക്, റാസിഖ്, പോലുള്ള അല്ലാഹുവിന്റെ സ്വിഫാത്തുകളും സൃഷ്ടികൾക്കും പറയൽ ജാഇസാണെന്ന് വരും. ഇപ്പറഞ്ഞതെല്ലാം അല്ലാഹുവിന്റെ മാത്രം സ്വിഫാത്തായിരിക്കെ തഅ്‌വീലോടുകൂടെ സൃഷ്ടികളുടെ മേലും പറയപ്പെടൽ അനുവദനീയമാണെന്ന് വരും. എന്ന് മാത്രമല്ല വേറെ ഒരു നിലക്ക് അല്ലാഹുവിനെ കുറിച്ച് ആലിമുൽ ഗൈബ് എന്ന സ്വിഫത്ത് ഇല്ലായെന്നും പറയേണ്ടി വരും. അതായത് അല്ലാഹു(സു:ത) മാധ്യമങ്ങളിലൂടെ (വസാഇത്) ആലിമുൽ ഗൈബ് അല്ല അഥവാ അല്ലാഹു ആലിമുൽ ഗൈബ് ബിൽ വാസിത്വ അല്ല. അങ്ങനെ അല്ലാഹുവിനെ സംബന്ധിച്ച് ആലിമുൽ ഗൈബ് എന്ന് പറയാൻ പാടില്ല എന്ന് ബുദ്ധിയുള്ള വരാരെങ്കിലും പറയുമോ.

പിന്നെ, ചോദ്യകർത്താവ് പറഞ്ഞതനുസരിച്ച് നബി(സ) തങ്ങളുടെ മേൽ ആലിമുൽ ഗൈബെന്ന് പറയൽ ശരിയാകുമെങ്കിൽ ഗൈബ് കൊണ്ട് എന്താണ് ഉദ്ദേശിക്കപ്പെടുന്നതെന്ന ഒരു വിശദീകരണം അയാളോട് തേടാം. ഗൈബിന്റെ എല്ലാ വിഭാഗങ്ങളുമാണോ ഏതെങ്കിലും ചില വിഭാഗങ്ങൾ മാത്രമാണോ. ചില കാര്യങ്ങൾ എന്നാണ് ഉദ്ദേശിക്കുന്നതെങ്കിൽ അത് നബി (സ) തങ്ങൾക്ക് മാത്രം പ്രത്യേകമല്ല. കാരണം ചില കാര്യങ്ങൾ മാത്രം അറിയൽ അത് കുറവാണെങ്കിലും അത് സൈദിനും, അംറിനും, കുട്ടിക്കും, ഭ്രാന്തനും, എല്ലാ ജീവികൾക്കും അറിയലുണ്ട്. എന്ന് പറഞ്ഞാൽ അതിനർത്ഥം



മറ്റൊരാൾക്കറിയാത്തതും അയാൾക്ക് അവ്യക്തവുമായ ചില കാര്യങ്ങൾ ഇയാൾക്കുണ്ടെന്നാണ്. അപ്പോൾ ചില ഗൈബുകളെ അറിയുന്നതിന്റെ പേരിൽ ഒരാളെ ആലിമുൽ ഗൈബെന്ന് പറയുന്നതിനെ അനുവദനീയമാക്കുന്നുവെങ്കിൽ മറ്റുള്ള എല്ലാവരെയും ആലിമുൽ ഗൈബെന്ന് പറയൽ നിർബന്ധമായി വരും. അങ്ങനെ വന്നാൽ നുബുവ്വത്തിന്റെ കമാലാത്തിൽ അത് പെടുകയില്ല. കാരണം ആ വിഷയത്തിൽ മറ്റുള്ളവരും പങ്ക് ചേരുകയാണല്ലോ.

ഇതാണ് ശൈഖ് താനവി(റ) പറഞ്ഞത് ഇനി നിങ്ങൾ ഒന്ന് ചിന്തിക്കണം മുബ്തദിഈകൾ പറഞ്ഞ എന്തെങ്കിലും കളവ് ശൈഖവർകളുടെ വാചകത്തിലുണ്ടോയെന്ന്. നബി(സ) തങ്ങളുടെ ഇൽമും സൈദിന്റെയും ബകറിന്റെയും ബഹാഇമിന്റെയും അറിവ് തുല്ല്യമാണെന്ന് വാദിക്കുന്ന ഒരു മുസ്‌ലിമും ഉണ്ടാകില്ല.

നബി(സ) തങ്ങൾ ചില ഗൈബുകളെ അറിയുന്നതിന്റെ പേരിൽ ആലിമുൽ ഗൈബെന്ന് പറയാമെങ്കിൽ അങ്ങനെ ചില ഗൈബുകളെ അറിയുന്നവരെയെല്ലാം ആലിമുൽ ഗൈബെന്ന് പറയൽ നിർബന്ധമായി വരുമല്ലോ. ഇങ്ങനെ വിശദീകരിച്ച് കൊണ്ട് നബി(സ) തങ്ങളെ സംബന്ധിച്ച് ആലിമുൽ ഗൈബെന്ന് പറയാൻ പാടില്ലായെന്ന് സ്ഥിരപ്പെടുത്തുകയാണ് ശൈഖവർകൾ ചെയ്തത്. അല്ലാതെ നബി(സ) തങ്ങളുടെ അറിവ് മറ്റുള്ളവരുടെ അറിവിനോട് തുല്ല്യമാണെന്ന് പറഞ്ഞിട്ടേയില്ല.

നബി(സ) തങ്ങളുടെ അറിവ് സൈദ്, ബകറ്, ഭ്രാന്തൻ, മൃഗങ്ങൾ എന്നിവകളുടെ അറിവിനോട് തുല്ല്യമാണെന്ന് വിശ്വസിക്കുന്നവൻ കാഫിർ തന്നെയാണെന്നാണ് ഞങ്ങൾ വിശ്വസിക്കുകയും പറയുകയും ചെയ്യുന്നത്. അത്തരം വിശ്വാസത്തിൽ നിന്ന് ശൈഖ് താനവി(റ) അവർകൾ പരിശുദ്ധനാണ്.

## മൗലിദ് പാരായണം

ചോദ്യം:– 21 നബി(സ) തങ്ങളുടെ പ്രസവത്തെ സംബ ന്ധിച്ച് പറയൽ ശറഅൻ വൃത്തികെട്ട കാര്യമാണെന്നും നിഷിദ്ധ മായ ബിദ്അത്തിൽപ്പെട്ടതാണെന്നും നിങ്ങൾ പറയുന്നുണ്ടോ. ഇല്ലേ .?

മറുപടി:– മുസ്ലിമീങ്ങൾ എല്ലാവരും ഇങ്ങനെ പറയുന്നതിനെ തൊട്ട് പരിശുദ്ധരാണ്. പ്രത്യേകിച്ച് നമ്മൾ. നബി(സ) തങ്ങളുടെ ചെരുപ്പിന്റെ പൊടിയെപ്പറ്റിപറയലും നബി(സ) തങ്ങളുടെ കഴുതയുടെ മൂത്രത്തെപ്പറ്റിപറയലും മോശമായ വിഷയത്തിൽപ്പെട്ടതാണെന്ന് ഞങ്ങൾ പറയില്ല. എന്നല്ല നബി(സ) തങ്ങളുമായി ഏറ്റവും ചെറിയ ബന്ധമുള്ള അവസ്ഥകൾ പറയുകയെന്നത് മൻദൂബാത്തുകളുടെ കൂട്ടത്തിൽ ഏറ്റവും പ്രിയങ്കരമായതും ഏറ്റവും വലിയ മുസ്തഹബ്ബുമാണ്.

അത് നബി (സ) തങ്ങൾ പ്രസവിക്കപ്പെട്ട വിഷയമാണെങ്കിലും നബി(സ) തങ്ങളുടെ നിൽപ്പ്, കിടപ്പ്, ഉറക്കം പോലുള്ള എന്ത് വിഷയമാണെങ്കിലും അത് നമ്മുടെയടുക്കൽ വലിയ മുസ്തഹബ്ബാത്തിലും മൻദൂബാത്തിലും പെട്ടതു തന്നെയാണ്. ഇത് ബറാഹീനുൽ ഖാതിആയുടെ പല ഭാഗങ്ങളിലും വ്യക്തമായി പറഞ്ഞിട്ടുണ്ട്. നമ്മുടെ ശൈഖന്മാരുടെ പല ഫത്‌വകളിലുമുണ്ട്. ഷാഹ് അഹ്മദ് ഇസ്ഹാഖുദ്ദഹ്‌ലവി (റ) യുടെ ശിഷ്യനായ മൗലാനാ അഹ്മദ് അലിയ്യുൽ മുഹദ്ദിസി സഹാറൻപൂരി (റ) യുടെ ഫത്‌വ ഉദാഹരണമായി ഇവിടെ കൊടുക്കുന്നു.

അഹ്മദ് അലിയ്യുൽ സഹാറൻപൂരി (റ) യോട് മൗലിദിന്റെ സദസ്സിനെ സംബന്ധിച്ച് ഒരു ചോദ്യമുണ്ടായി ചോദ്യം



ഇങ്ങനെയായിരുന്നു:–

മൗലിദ് ഏത് രീതിയിൽ അനുവദനീയമാണ്. ഏത് രീതിയിൽ അനുവദനീയമല്ല.? അദ്ദേഹം അതിന് മറുപടി പറഞ്ഞു:–

സ്വഹാബത്തുൽ കിറാം (റ) വിന്റെ ത്വരീഖത്തിന് എതിരാവാത്ത വഴിയിൽ കൂടിയും നിർബന്ധമായ ആരാധനകൾക്ക് മുടക്കം വരാത്ത നിലയിലും ശിർക്ക്–ബിദ്അത്തുകളെ തോന്നിപ്പിക്കുന്ന വിശ്വാസത്തോടെയല്ലാതെയും നബി(സ) തങ്ങളുടെ സ്വഹാബികളുടെ നടപടിക്ക് എതിരാവാത്ത അദബോടു കൂടിയും ശറഇയ്യായ മുൻകറാത്തുകളെ തൊട്ട് ഒഴിവായതുമായ സദസ്സുകളിൽ വെച്ച് നടത്തപ്പെടുന്ന മൗലിദുകൾ ഖൈറും ബറകത്തും നിർബന്ധമായും ഉണ്ടാക്കി തീർക്കുന്നവകളാണ്. ഇഖ്‌ലാസും നിഷ്കളങ്കമായ നിയ്യത്തും ഉണ്ടാകണം മൻദൂബത്തായ നല്ല ദിക്റുകളുടെ കൂട്ടത്തിൽപ്പെട്ടതാണെന്ന വിശ്വാസത്തോടെയാകണം. ഇന്ന സമയത്ത് തന്നെയാകണമെന്ന് നിബന്ധന വെക്കാതിരിക്കണം. എന്നീ നിബന്ധനകളോടു കൂടിയാണിത്.

മേൽ പറഞ്ഞ പ്രകാരമാണ് മൗലിദ് നടത്തപ്പെടുന്നതെങ്കിൽ അത്തരം മൗലിദ് ശറഇൽ ഇല്ലാത്തതാണെന്ന് ആരെങ്കിലും പറയുമെന്ന് നമുക്ക് വിശ്വസിക്കാൻ കഴിയില്ല. ഇപ്പറഞ്ഞതിൽ നിന്നെല്ലാം നബി(സ) തങ്ങളുടെ മൗലിദ് പറയൽ ഞങ്ങൾ ഒട്ടും തന്നെ നിഷധിക്കുന്നവരല്ല എന്ന് മനസ്സിലാക്കാം. മൗലിദിനോടൊപ്പം കാണപ്പെടുന്ന മുൻകറാത്തുകളേയാണ് ഞങ്ങൾ നിഷേധിക്കുന്നത്. ഇന്ത്യയിലെ മൗലിദിന്റെ സദസ്സുകളിൽ നടക്കുന്ന വിഷയങ്ങൾ നിങ്ങൾ കാണുന്നുണ്ടല്ലോ.

മൗളൂആയ രിവായത്തുകൾ പറയുക, സ്ത്രീ പുരുഷന്മാർ തമ്മിൽ കലരുക, ഒരുപാട് മെഴുകുതിരികൾ കത്തിച്ച് ഇസ്റാഫ് ചെയ്യുക, ഒരുപാട് അലങ്കാരങ്ങൾ ഉണ്ടാക്കുക, മൗലിദിൽ പങ്കെടുക്കാത്തവരെ ആക്ഷേപിച്ചും കുറ്റം പറഞ്ഞും അസഭ്യം പറഞ്ഞും അത് നിർബന്ധമാണെന്ന് വിശ്വസിപ്പിക്കുക പോലുള്ള മുൻകറാത്തുകളേയാണ് നാം നിഷേധിക്കുന്നത്.

ഈ മുൻകറാത്തുകളൊന്നുമില്ലായെങ്കിൽ നബി(സ) തങ്ങളുടെ മൗലിദ് പറയൽ ശറഇൽ മുൻകറാണെന്ന് പറയുന്നതിൽ നിന്ന് നമ്മൾ പരിശുദ്ധരാണ്. അങ്ങനെ പറയാൻ ഒരു മുസ്‌ലിമിന് എങ്ങനെ സാധിക്കും. ഞങ്ങൾ മൗലിദിനെ നിഷേധിക്കുന്നവരാണെന്നുള്ള വാദം നുണയന്മാരും കള്ളന്മാരുമായ എതിരാളികൾ ഞങ്ങളുടെ മേൽ കെട്ടിച്ചമച്ച് പറഞ്ഞതാണ്.

ചോദ്യം:-22 നബി(സ) തങ്ങളുടെ മൗലിദ് പാരായണം ചെയ്യൽ കുനിയായുടെ ജന്മാഷ്ടമിപോലെയാണെന്ന് നിങ്ങളുടെ ഏതെങ്കിലും ഗ്രന്ഥത്തിലുണ്ടോ.?

മറുപടി:- മുബ്തദീഈങ്ങളും ദജ്ജാലീങ്ങളും നമ്മുടെ മേലും നമ്മുടെ മുൻഗാമികളുടെ മേലും കെട്ടിച്ചമച്ച നുണകളിൽപ്പെട്ടതാണ് ഇതും.

നബി(സ) തങ്ങളെ സംബന്ധിച്ച് പറയൽ അഫ്‌ളലുൽ മൻദൂത്താണെന്ന് (പ്രതിഫലാർഹമായ കാര്യങ്ങളിൽ ഏറ്റവും ശ്രേഷ്ഠമായതാണ്) നേരത്തെ നാം പറഞ്ഞുവല്ലോ. അപ്പോൾ പിന്നെ നബി(സ) തങ്ങളുടെ മൗലിദ് പറയൽ കാഫിറിന്റെ പ്രവർത്തനങ്ങളോട് തുല്ല്യമാണെന്ന് എങ്ങനെ പറയാൻ കഴിയും. മആദല്ലാഹ്! മൗലാനാ ഗംഗോഹീ(റ) പറഞ്ഞ ചില വാചകത്തിന്റെ അടിസ്ഥാനത്തിൽ നിന്നാണ് ഈ നുണ പടച്ചിട്ടുള്ളത്. ബറാഹീനുൽ ഖാതിഅ പേജ് 114ൽ നാം ആ വിഷയം വിശദീകരിച്ചിട്ടുണ്ട്. അദ്ദേഹം പറഞ്ഞ വാചകത്തിന്റെ ഉദ്ദേശത്തിൽ നിന്ന് ബഹുദൂരം മാറിയാണ് അദ്ദേഹത്തിന്റെ വാചകത്തിന് ഇക്കൂട്ടർ ആശയം നൽകിയത്. തന്നിലേക്ക് ഈ ആശയം ചേർത്ത് പറഞ്ഞയാൾ കള്ളനും അപവാദം പറഞ്ഞവനുമാണെന്ന് അദ്ദേഹത്തിന്റെ വാചകം ഉറക്കെ വിളിച്ചു പറയുന്നുണ്ട്.

നബി(സ) തങ്ങളുടെ വിലാദത്തിനെ സംബന്ധിച്ച് പറയപ്പെടുന്ന സമയത്ത് എഴുന്നേറ്റ് നിൽക്കുന്ന വിഷയത്തെ ചർച്ച ചെയ്ത് കൊണ്ട് ശൈഖ് അവറുകൾ പറഞ്ഞതിന്റെ ആകെ സാരം. മൗലിദിൽ നബി(സ) തങ്ങളുടെ വിലാദത്ത് പറയപ്പെടുന്ന സമയത്ത് നബി(സ) യുടെ പരിശുദ്ധമായ റൂഹ് ആലമുൽ ബർസഖിൽ നിന്ന് ആലമുശഹാദയിലേക്ക്



ഹാജരാവുമെന്ന് ആരെങ്കിലും വിശ്വസിക്കുകയും മൗലിദിന്റെ സദസ്സിൽ നബി(സ) തങ്ങളെ പ്രസവിക്കപ്പെടുന്നതായി ഉറപ്പിക്കുകയും കഴിഞ്ഞ് പോയ-യഥാർത്ഥ സംഭവം നടന്ന സമയത്ത് നടത്തൽ വുജൂബായകാര്യങ്ങളൊക്കെ മൗലിദിന്റെ സദസ്സിൽ പ്രവർത്തിക്കുകയും ചെയ്യുന്നുവെങ്കിൽ അവൻ തെറ്റു പറ്റിയവനാണ്. അത് മജൂസികളുടെ രീതിയോട് തുല്ല്യമായതാണ്. മജൂസികളുടെ വിശ്വാസം അവരുടെ ആരാധ്യനായ കുനിയ എല്ലാ വർഷവും പ്രസവിക്കപ്പെടുമെന്നാണ്. കുനിയയെ പ്രസവിക്കപ്പെട്ട ദിവസം എന്ത് ചെയ്യുമായിരുന്നുവോ അതൊക്കെ എല്ലാ വർഷവും ആ ദിവസത്തിൽ അവർ ചെയ്യുമായിരുന്നു.

ഇന്ത്യയിലുള്ള റവാഫിളുകളോടും അവർ തുല്ല്യമായവരാണ്. അതായത് ആശൂറാഅ് ദിനത്തിൽ ഹുസൈൻ (റ) വിനോടും അനുയായികളോടും അവരുടെ എതിരാളികൾ ചെയ്ത കാര്യം വാചാ-കർമണാ രൂപപ്പെടുത്തി കാണിക്കുകയും പറയുകയും ചെയ്യുന്ന രീതി റവാഫിളുകൾക്കുണ്ട്.

അപ്പോൾ അവർ മയ്യിത്ത് കട്ടിൽ ഉണ്ടാക്കും, കഫൻ തുണി തയ്യാറാക്കും, ഖബറുകൾ ഉണ്ടാക്കും ശേഷം ഖബറുകളിൽ കഫൻ തുണി കുഴിച്ച് മൂടും. യുദ്ധത്തിന്റെയും സമരത്തിന്റെയും കൊടികൾ നാട്ടും, വസ്ത്രങ്ങളെല്ലാം രക്തം പുരട്ടി അവർ അട്ടഹസിച്ച് കരയും....... അങ്ങനെ പല കാര്യങ്ങളും അവർ ചെയ്യും. ഞങ്ങളുടെ നാടുകളിൽ ഈ സംഭവം കണ്ടവർക്കൊന്നും ഈ വിഷയങ്ങൾ അവ്യക്തമാവില്ല.

നബി(സ) തങ്ങളുടെ പരിശുദ്ധമായ റൂഹ് ആലമുൽ അർവാഹിൽ നിന്ന് ആലമുശ്ശഹാദയിലേക്ക് ഹാജരാവുന്നുവെന്ന് വിശ്വസിക്കലും അതിന്റെ പേരിൽ നബി(സ) തങ്ങളെ ബഹുമാനിച്ച് കൊണ്ട് എഴുന്നേറ്റ് നിൽക്കലും വിവരക്കേടിൽ പെട്ടതാണ്. ഇപ്പറഞ്ഞ ന്യായം നബി(സ) തങ്ങളെ യഥാർത്ഥത്തിൽ പ്രസവിക്കപ്പെട്ട സമയത്തും ഏഴുന്നേൽക്കണമെന്നതിനെ തേടുന്നുണ്ട്. അപ്പോൾ ഈ വിലാദത്ത് ഇടയ്ക്കിടയ്ക്ക് മടങ്ങി മടങ്ങി വരുന്നുവെന്നാണ് വിശ്വസിക്കുന്നതെങ്കിൽ അത് ഒന്നുകിൽ ഇന്ത്യയിലെ മജൂസികളുടെ വിശ്വാസത്തിന് തുല്ല്യമാണ്. അവരുടെ ആരാധ്യനായ കുനിയയുടെ പ്രസവം

എല്ലാ വർഷവും സംഭവിക്കുന്നതായി വിശ്വസിക്കുകയാണല്ലോ. അല്ലെങ്കിൽ എല്ലാ ഓരോ വർഷവും അഹ്‌ലുബൈത്തിന്റെ ശഹാദത്തിന്റെ സംഭവങ്ങളെ റിപ്പോർട്ട് ചെയ്യുന്ന റവാഫിളിന്റെ പ്രവർത്തനങ്ങളോട് തുല്ല്യമാവും (വിവരണം നേരത്തെ കഴിഞ്ഞു.)

അപ്പോൾ ഈ ചെയ്തികൾ ആക്ഷേപത്തിനും ഹറാമാകുന്നതിനും ഫിസ്ഖിനും അർഹതപ്പെട്ടതാണെന്നതിൽ യാതൊരു സന്ദേഹവുമില്ല. എന്നല്ല നേരത്തെ പറഞ്ഞ സങ്കൽപ്പത്തിൽ എഴുന്നേറ്റ് നിൽക്കുന്നവരുടെ പ്രവർത്തി മറ്റവരുടെ പ്രവർത്തിയേക്കാൾ കൂടുതൽ ദോഷകരമായിത്തീരും. കാരണം അവർ വർഷത്തിലൊരിക്കൽ മാത്രമാണ് അങ്ങനെ ചെയ്യുന്നത്. ഇക്കൂട്ടർ ഈ സാങ്കൽപ്പിക പ്രവർത്തനങ്ങൾ അവർ വിചാരിക്കുമ്പോഴൊക്കെ ചെയ്തു കൊണ്ടിരിക്കുന്നു.

ഒരു വിഷയം സങ്കൽപ്പിക്കുകയും അതിനോട് യഥാർത്ഥത്തിൽ ഉള്ളത് പോലെ പ്രവർത്തിക്കുകയും ചെയ്യുക എന്നത് ശറഇൽ ഇല്ല. എന്നല്ല അത് ഹറാമുമാണ്. ബുദ്ധിയുള്ളവരെ, നിങ്ങൾ ഒന്നു ചിന്തിക്കുവിൻ ശൈഖ് അവർകൾ ഇന്ത്യയിലുള്ള ഇതുപോലുള്ള മോശമായ വിശ്വാസം വിശ്വസിക്കുന്ന വിവരമില്ലാത്തവരെയാണ് നിഷേധിച്ചത്.

റാഫിളുകളുടെയും മജൂസികളുടെയും സദസ്സുകളോട് നബി(സ) തങ്ങളുടെ മൗലിദിന്റെ സദസ്സിനെ തുല്ല്യമാക്കുകയെന്നത് ശൈഖ് അവറുകളുടെ വാചകത്തിലില്ല. നമ്മുടെ മശാഇഖന്മാരെല്ലാം അങ്ങനെ പറയുന്നതിൽ നിന്ന് പരിശുദ്ധരാണ്. പക്ഷേ അക്രമികൾ ഹഖിന്റെ അഹ്‌ലുകാർക്കെതിരെ കള്ളങ്ങൾ വെച്ച് കെട്ടും. അവർ അല്ലാഹുവിന്റെ ആയാത്തുകളെ നിഷേധിക്കും.



## അല്ലാഹുവിന്റെ കലാമിൽ കിദ്ബ് സംഭവിക്കൽ

ചോദ്യം:- 23, ശൈഖ് റഷീദ് അഹ്മദ് ഗംഗോഹി (റ) അല്ലാഹുവിൽനിന്നും ബിൽ-ഫിഅ്ല് കിദ്ബ് സംഭവിക്കാമെന്ന് പറഞ്ഞിട്ടുണ്ടോ.? അത്തരം വിശ്വാസമുള്ളയാൾ പിഴച്ചയാളല്ലായെന്ന് അദ്ദേഹത്തിന് അഭിപ്രായമുണ്ടോ. അതല്ല ഇത് അദ്ദേഹത്തിന്റെ മേലുള്ളഅപവാദമാണോ. ഇത് അദ്ദേഹത്തിന്റെ മേൽ വെച്ച് കെട്ടിയ കളവാണെങ്കിൽ ബറേലവി പറയുന്നതിന് മറുപടി എന്താണ്.? ബറേലവി ശൈഖ് അവർകളുടെ ഫത്‌വയുടെ ഒരു ഫോട്ടോ കോപ്പി അദ്ദേഹത്തിന്റെയടുക്കൽ വെച്ചിട്ടുണ്ട്. അതിൽ ഈ വിഷയം ഉൾകൊള്ളുന്നുണ്ട്. (അത് ഞങ്ങളെ കാണിച്ച് തന്നിട്ടുണ്ട്)

മറുപടി:- അല്ലാമ ശൈഖ് മൗലാനാ റഷീദ് അഹ്മദ് ഗംഗോഹി(റ) യിലേക്ക് ചേർത്ത് പറഞ്ഞിട്ടുള്ള മേൽക്കാര്യം അതായത് അല്ലാഹുവിങ്കൽ നിന്നും കിദ്ബ്-നുണ ഉണ്ടായിട്ടുണ്ടെന്നതും അത്തരം വിശ്വാസക്കാർ പിഴച്ചയാളല്ലായെന്നതും ശൈഖ് അവർകൾ പറഞ്ഞിട്ടില്ല. അതെല്ലാം കദ്ദാബീങ്ങളും ദജ്ജാലീങ്ങളുമായ പിഴച്ചവരുടെ കളവുകളിൽപ്പെട്ടതാണ്.അങ്ങനെ പറയൽ സൻദഖത്തും സത്യത്തോടുള്ള മൽസരവുമാണ്. അത്തരം വിഷയത്തിൽ ശൈഖ് അവർകൾ നിരപരാധിയാണ്. അത് അദ്ദേഹത്തിന്റെ മേൽ ആരോപിക്കപ്പെട്ട കളവാണെന്നതിന് ഫതാവാ റഷീദിയ്യയുടെ 1/119-ാം പേജിൽ പറഞ്ഞിട്ടുള്ള അദ്ദേഹത്തിന്റെ തന്നെ ഫത്‌വ സാക്ഷിയാണ്. ഫതാവാ റഷീദിയ്യ അച്ചടിക്കപ്പെട്ടതും രാജ്യവ്യാപകമായി ഉപയോഗിക്കുന്നതുമാണ്. അറബി ഭാഷയിലാണ് അത് രചിക്കപ്പെട്ടിട്ടുള്ളത്. മക്കത്തുൽ മുക്കർറമയിലുള്ള ഉലമാഇന്റെയടുക്കൽ ബോധ്യപ്പെടുത്തപ്പെട്ടതും അത് ശരിയെന്ന് അംഗീകരിക്കപ്പെട്ടതുമാണ്. ഫതാവാ റഷീദിയ്യായിലെ ചോദ്യവും അതിന് ശൈഖ് അവർകൾ നൽകിയ മറുപടിയും താഴെ കൊടുക്കുന്നു.

അല്ലാഹു (സു:ത) കദിബ്-നുണ എന്ന സിഫാത്ത് കൊണ്ട് വിശേഷണം സിദ്ധിക്കുമോ ഇല്ലേ? എന്താണ് നിങ്ങളുടെ അഭിപ്രായം? ഒരാൾ അങ്ങനെ വിശ്വസിക്കുന്നുവെങ്കിൽ അയാളെ പറ്റിയുള്ള വിധി എന്ത്?